# സ്വാമി

# രാമതീർത്ഥൻ

ഒരു ലഘു
ജീവചരിത്രം

റി. ആർ. നാരായണൻനമ്പ്യാർ,
B. A. & B. L.

# സ്വാമി രാമതീർത്ഥൻ

(ഒരു ലഘുജീവചരിത്രം)

ഇംഗ്ലീഷിൽനിന്നും തർജ്ജിമചെയ്യപ്പെട്ടതു്.

പരിഭാഷകൻ,

റ്റി. ആർ. നാരായണൻനമ്പ്യാർ,
B. A. & B. L.

പ്രകാശകർ,

ശ്രീരാമവിലാസം പ്രസിദ്ധീകരണശാല,

കൊല്ലം.



1123.

# സ്വാമി രാമതീർത്ഥൻ.

---

(ഒരു ലഘുജീവചരിത്രം)

---

## ജനനവും കുടുംബവും.

ഗോസായി രാമതീൎത്ഥൻ എം. എ. എന്നു് ആദ്യം അറിയപ്പെട്ടിരുന്ന സ്വാമി രാമതീൎത്ഥൻ അഥവാ സ്വാമി രാമൻ പഞ്ചാബിൽ ഗുജറൻവാലാഡിസ്ത്രിക്കിൽ മുരളീവാലാ എന്നൊരു ചെറിയ ഗ്രാമത്തിൽ ൧൮൭൩ ഒക്ടോബർ ൨൨-ാംനു- ബുധനാഴ്ച—ദീപാളിയുടെ പിറേറന്നാൾ—ഭൂജാതനായി. ഗോസായിബ്രാഹ്മണരുടെ കുടുംബത്തിൽ ജനിച്ച ഇദ്ദേഹം, ഭഗവാൻ ശ്രീരാമചന്ദ്രന്റെ കുലഗുരുവായിരുന്ന വസിഷ്ഠമഹർഷിയുടെ ഗോത്രത്തിൽ, ഹിന്ദി രാമായണത്തിന്റെ സുപ്രസിദ്ധ ഗ്രന്ഥകാരനായ ഗോസായി തുളസീദാസന്റെ കുടുംബത്തിൽ ഉണ്ടായ ഒരു സന്താനമായിരുന്നു.

അദ്ദേഹത്തിന്റെ അച്ഛൻ ഗോസായി ഹീരാനന്ദ് പേഷവാർ, സ്വാത് എന്നീ സ്ഥലങ്ങളിൽ മതകാൎയ്യങ്ങൾക്കായി സഞ്ചരിച്ചപ്പോൾ കിട്ടിയിരുന്ന ചെറുദാനങ്ങളും ദക്ഷിണകളും അല്ലാതെ കാലക്ഷേപത്തിനു് മറെറാരുവകയും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ അമ്മ തന്നെ പ്രസവിച്ചു് സ്വല്പദിവസങ്ങൾക്കുശേഷം മരിച്ചുപോയി. അതിനാൽ തന്റെ ജ്യേഷ്ഠൻ ഗോസായി ഗുരുദാസും, വൃദ്ധയായ ഒരു പിതൃസഹോദരിയുംകൂടിയാണു്

രാമനെ വളർത്തിയതു്. സ്വാമി രാമൻ ഇങ്ങനെ ദരിദ്രമെങ്കിലും, ഉൽകൃഷ്ടമായ ഒരു ബ്രാഹ്മണകുടുംബത്തിന്റെ എളിയതായ ഒരു ഗൃഹത്തിലാണു് ജനിച്ചതു്.

## ശൈശവവും ജാതകവും.

രാമൻ പശുവിൻപാൽ കുടിച്ചുമാത്രമാണു് വളൎന്നതു്. ശൈശവത്തിൽ താൻ വളരെ മെലിഞ്ഞും, ക്ഷീണിച്ചും ഇരുന്നിരുന്നു; നന്മയ്ക്കും, ചാരിത്ര്യത്തിനും, ഭക്തിക്കും മാതൃകയായിരുന്ന പിതൃസഹോദരി ക്ഷേത്രങ്ങളിലും മഠങ്ങളിലും പൂജതൊഴുവാൻ പോയപ്പോഴെല്ലാം കുഞ്ഞിനെക്കൂടി കൊണ്ടുപോകാറുണ്ടായിരുന്നു. അവിടങ്ങളിൽ പൂജ, കീൎത്തനം, പാരായണം, പുരാണവായന, ഭാരതം, ഭാഗവതം മുതലായ കഥാപ്രസംഗങ്ങൾ, ശംഖനാദം — ഇവയെല്ലാം ശിശുവിനു് വളരെ അത്ഭുതകരമായ ഒരാകർഷണവും ചൈതന്യവും കൊടുത്തുകൊണ്ടിരുന്നു. സമീപത്തെങ്ങാനും വല്ല ശംഖനാദമോമററോ കേൾക്കുമ്പോൾ കുട്ടി കരഞ്ഞുതുടങ്ങുമായിരുന്നു. കളിക്കോപ്പുകളോ, മധുരഭക്ഷ്യങ്ങളോ യാതൊന്നുംകൊണ്ടു് അതിന്റെ കരച്ചിൽ മാററി തൃപ്തിപ്പെടുത്താൻ സാധ്യമല്ലാതിരുന്നതിനാൽ അതിനെ ഉടനേ പൂജാസ്ഥലത്തു കൊണ്ടുപോകേണ്ടിവന്നിരുന്നു. മററു് യാതൊരുപായവും ഉണ്ടായിരുന്നില്ല.

പരിശുദ്ധമായ മതഗ്രന്ഥങ്ങൾ വായിക്കുമ്പോൾ കുട്ടിക്കാലത്തുതന്നെ തീൎത്ഥരാമൻ അതിശ്രദ്ധാപൂർവ്വം വായന കേട്ടുവന്നിരുന്നു. ഊണും, ഉറക്കവും, താൻ വളരെ പ്രിയപ്പെട്ടിരുന്ന പഠിത്തവുംപോലും ഉപേക്ഷിച്ചു് അദ്ദേഹം കഥാപ്രസംഗങ്ങൾ കേൾക്കാൻ തയാറായിരുന്നു.

കേട്ട കഥകളെല്ലാം വളരെ സൂക്ഷ്മബുദ്ധിയോടുകൂടി ചിന്തിക്കയും, അവയെക്കുറിച്ചു ചോദ്യംചോദിക്കയും,

യഥായുക്തം വ്യാഖ്യാനംചെയ്യുകയും ചെയ്തു അദ്ദേഹത്തിൻെറ പതിവായിരുന്നു. ഈ കുട്ടിയുടെ അസാധാരണ ബുദ്ധിസാമർത്ഥ്യം, ചിന്താപ്രകൃതി, ഏകാന്തതാതാല്പര്യം മുതലായതിനെപ്പററി തൻെറ ഗ്രാമവാസികൾ സാക്ഷ്യം വഹിച്ചിരുന്നു.

ഇങ്ങനെ ഭക്തിസ്തോത്രങ്ങളും പുരാണകഥാപാരായണവും, ശംഖുവിളികളും എല്ലാം ചെറുപ്പംമുതൽക്കേതന്നെ അദ്ദേഹത്തിൻെറ മനസ്സിൽ ദൃഢമായി പതിയുകയും, ഈശ്വരസാക്ഷാൽക്കാരത്തിനുള്ള സചേതനമായ ഒരാത്തിയുടെ ബീജങ്ങൾ വിതയ്ക്കുകയും ചെയ്തു.

കേവലം അസാധാരണ സ്വഭാവങ്ങളുണ്ടായിരുന്ന ഈ കുട്ടി തൻെറ ജാതിയിൽ ഒരു പ്രതിഭാശാലിയും, മതപ്രകാശകനും, വിദേശസഞ്ചാരിയും ആയിത്തീരുമെന്നും, തനിക്ക് മുപ്പത്തിമൂന്നാംവയസ്സിൽ വെള്ളത്തിൽ അപമൃത്യുസംഭവിക്കുമെന്നും മററും ജ്യോത്സ്യന്മാർ ജാതകത്തിൽ രേഖപ്പെടുത്തിയിരുന്നു

## ശൈശവവിവാഹം.

വെറും രണ്ടുവയസ്സുപ്രായമുള്ള ഒരു കുഞ്ഞായിരുന്നപ്പോൾത്തന്നെ ഗുജറൻവാലാജില്ലയിലെ വാസിറാബാദ് എന്ന താലൂക്കിലെ വിരോകി എന്നസ്ഥലത്തെ പണ്ഡിത രാമചന്ദ്രൻെറ വളരെ കുഞ്ഞായിരുന്ന മകളുമായി രാമൻെറ അച്ഛൻ രാമൻെറ വിവാഹം നിശ്ചയിക്കയും, തൻെറ പത്താമത്തുവയസ്സിൽ വിവാഹംനടത്തുകയുംചെയ്തു. പില്ക്കാലത്ത് ഈ ശൈശവവിവാഹം രാമൻെറ പഠനത്തിന് എന്തുമാത്രം തടസ്സമുണ്ടാക്കിയിരുന്നുവെന്നു ഊഹിക്കുകമാത്രമേ നിവൃത്തിയുള്ളു. എന്നാൽ രാമൻ വളരെ ചെറിയ കുട്ടിയായിരുന്നതിനാൽ തൻെറ വിവാഹം തടയു

വാൻ തനിക്കു കഴിഞ്ഞിരുന്നില്ല. വളരെപ്പേർ ഇപ്പോഴും വിവരമില്ലാതെ പിന്തുടൎന്നുവരുന്ന ആദ്യകാലഹിന്ദുസമുദായദുരാചാരങ്ങളിൽ ഒന്നിന്റെ കാഠിന്യം ഇതു് ചൂണ്ടിക്കാണിക്കുന്നു. വിദ്യാൎത്ഥിധർമ്മം, ഗൃഹസ്ഥധർമ്മം എന്ന രണ്ടുഭാരം ഒന്നിച്ചു് തങ്ങളുടെ പിൽക്കാലക്കാരുടെ ചുമലിൽ കെട്ടിവെച്ചു് അവരുടെ വളർച്ച തടയുകയും, അവരുടെ ആരോഗ്യവും ബുദ്ധിയും തകൎക്കുകയും, അവരുടെ ഭാവിജീവിതം മുഴുവനും നശിപ്പിക്കയും ആണു് ഈ ക്രൂരർ ചെയ്തുവരുന്നതു്.

വെറും നിശ്ചയദാർഢ്യശക്തിയും, പഠനപ്രേമവും, ഭക്തിയുംകൊണ്ടു മാത്രമാണു് രാമൻ വിജയപൂർവ്വം തന്റെ മാർഗ്ഗതടസ്സങ്ങളെ നേരിടുകയും, കടന്നു പോകയും ചെയ്തതു്.

## വിദ്യാൎത്ഥിജീവിതം.

### പ്രൈമറിവിദ്യാഭ്യാസം

അഞ്ചുവയസ്സിൽ രാമൻ വിദ്യാൎത്ഥിയായി. മുരളിവാലാഗ്രാമത്തിലെ ഒരു നാട്ടുഭാഷാപ്രൈമറിസ്ക്കൂളിൽ താൻ ചേൎന്നു. കണ്ടാൽ വളരെ കൊച്ചും, നടപടികളിൽ തീരെ ലളിതനുമായിരുന്നുവെങ്കിലും രാമനു അനിതരസാധാരണമായ ഓൎമ്മശക്തിയും സാമൎത്ഥ്യവും പ്രയത്നശീലവും ഉണ്ടായിരുന്നു. തന്റെ ബുദ്ധിയും, ധാരണാശക്തിയും കണ്ടു സ്ക്കൂളിലെ മുഖ്യാദ്ധ്യാപകൻ പലപ്പോഴും അത്ഭുതപരതന്ത്രനായിട്ടുണ്ടു്.

അഞ്ചുവയസ്സിലെ ചെറുപ്രായത്തിൽ അദ്ദേഹം പേൎഷ്യൻഭാഷയിലെ രണ്ടു പ്രാഥമികമാതൃകാപുസ്തകങ്ങളായ ഗുലിസ്ഥാൻ, ബോസ്ഥാൻ എന്നവ പഠിച്ചുതീൎക്കയും, പുറമേ ടെക്സ്റ്റുപുസ്തകങ്ങളും വളരെ ഉർദുകവിതകളും ഹൃദിസ്ഥമാക്കുകയും ചെയ്തു.

രാമനു കളികളിലും നേരമ്പോക്കുകളിലും അശേഷം ഇഷ്ടമുണ്ടായിരുന്നില്ല. പകൽ മുഴുവനും പഠിക്കുകയും വൈകിട്ടു സമയംകിട്ടിയാൽ പുരാണപാരായണം മുതലായതു കേൾക്കാൻഉള്ള അത്യാർത്തികൊണ്ടു ധർമ്മശാലയിൽ പോകയും ചെയ്യുകയായിരുന്നു പതിവു്. തിരിയെവന്നു അത്താഴം കഴിച്ചതിനുമേൽ താൻ കേട്ടതെല്ലാം കൂട്ടുകയോ കുറയ്ക്കുകയോ മാററുകയോ ചെയ്യാതെ അഭിനന്ദനശീലരായ തന്റെ ഗൃഹജനങ്ങളെ പദംപ്രതി ചൊല്ലി കേൾപ്പിക്കയും അദ്ദേഹത്തിന്റെ പതിവായിരുന്നു.

## സെക്കണ്ടറിവിദ്യാഭ്യാസവും ഗുരുവും

പ്രാഥമികവിദ്യാഭ്യാസാനന്തരം തന്റെ ഗ്രാമത്തിൽനിന്നു ഏഴുമൈൽ അകലെ ഗുജറൻവാലായിലെ ഹൈസ്കൂളിലേയ്ക്കു രാമനും അച്ഛനുമായി പോയി. കേവലം പത്തുവയസ്സുമാത്രം പ്രായമുണ്ടായിരുന്നതിനാൽ ഭഗത്‌ധന്നാരാമജി എന്ന ഒരു സമർത്ഥനും ഉദാരനുമായ സ്നേഹിതന്റെ സംരക്ഷണയിൽ അച്ഛൻ രാമനെ ഏൽപ്പിച്ചുവിട്ടു. തന്മൂലം രാമൻ പിൽക്കാലത്തു ധന്നാരാമജിയെ തന്റെ ഗുരുവും, അദ്ധ്യാത്മനേതാവുമായി കരുതി യഥാർത്ഥഭക്തിയോടും, വിശ്വാസത്തോടും സ്വീകരിക്കയും ആദരിക്കയും ചെയ്തുവന്നു.

ഇംഗ്ലീഷുപഠിപ്പിക്കുന്ന സ്പെഷ്യൽക്ലാസ്സിലാണു് അദ്ദേഹത്തെ ആദ്യം ചേർത്തതു്. അതിൽ ജയിച്ചതിനുശേഷം ഫവ്വവന്ത്യ-ൽ മദ്ധ്യമശ്രേണിയിൽ അദ്ദേഹത്തെച്ചേർത്തു. രാമനിപ്പോൾ പന്ത്രണ്ടുവയസ്സായി. തന്റെ ഗുരുവിനോടുള്ള ഭക്തിപ്രകർഷംകൊണ്ടു അദ്ദേഹം തന്റെ ഭാര്യയുടെ നാടായ വിരോകിയിൽനിന്നു ഉർദ്ദുഭാഷയിൽ തന്റെ ആദ്യത്തെ കത്തയച്ചു. സെക്കണ്ടറിയും, കോളേജുംവിദ്യാഭ്യാസകാലത്തു് അദ്ദേഹം തന്റെ ആചാര്യനു് ആയിരത്തിലധികം കത്തുകൾ അയച്ചിട്ടുണ്ടു്. അവയിൽ അനവധി

എന്നും തിരഞ്ഞെടുത്തു "രാമപത്രങ്ങൾ" എന്നപേരിൽ ഇപ്പോൾ ഉർദുവിൽ പുസ്തകരൂപേണ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അവ വായിക്കാൻ വളരെ രസകരമാണു്. നിരക്ഷരകുക്ഷിയായിരുന്നുവെങ്കിലും, ആ ഗുരുവിനോടു സദാ എന്തുമാത്രം അഗാധഭക്തിയും, ബഹുമാനവും, ശ്രദ്ധയും രാമൻ വഹിച്ചിരുന്നുവെന്നു അവ വ്യക്തമാക്കുന്നു.

സർവകലാശാലാവിദ്യാഭ്യാസം—പ്രവേശനം

൧൮൮൮-ൽ പതിന്നാലരവയസ്സു പ്രായത്തിൽ രാമൻ പഞ്ചാബ് സർവ്വകലാശാലയിലെ പ്രവേശനപരീക്ഷ (Entrance Examination) ജയിച്ചു. തന്റെ സ്ക്കൂളിൽ ഒന്നാമനായും, സർവ്വകലാശാലമുഴുക്കെ മുപ്പത്തെട്ടാമനായും രാമൻ ജയിക്കയും, തന്മൂലം ഒരു സ്ക്കോളർഷിപ്പു തനിക്കു ലഭിക്കുകയും ചെയ്തു. എന്നാൽ മേലാൽ പഠിക്കാൻ പോകുന്നതു രാമന്റെ അച്ഛനു വിരോധമായിരുന്നു അച്ഛന്റെ ഇച്ഛയ്ക്കു തീരെ പ്രതികൂലമായിട്ടാണു രാമൻ ലാഹുറിൽ പോയി കോളേജിൽ ചേൎന്നതു്. തൽഫലമായി, സ്ക്കൂളിൽനിന്നു ഒന്നാമനായി ജയിച്ചതിനാൽ ഗുജറൻവാലാ മുനിസിപ്പാലിററി അനുവദിച്ചുകൊടുത്ത മുൻപറഞ്ഞ ലഘുസ്കോളർഷിപ്പുസംഖ്യമാത്രംകൊണ്ടു അദ്ദേഹത്തിനു ജീവിക്കേണ്ടതായും, ലാഹുർ മിഷ്യൻകോളേജിൽ ചേരേണ്ടതായും വന്നുകൂടി. രണ്ടാംകൊല്ലം സവിശേഷമായി അത്യധ്വാനം ചെയ്തതുമൂലം പലപ്പോഴും അദ്ദേഹം രോഗഗ്രസ്തനായിരുന്നു. സൂര്യാസ്തമനംമുതൽ ഉദയംവരെ രാമൻ പലപ്പോഴും പഠനത്തിൽ മഗ്നനായിട്ടിരുന്നിരുന്നു. ഏകാന്തത, കഠിനപ്രയത്നം, പഠിക്കാൻ ധാരാളംസമയം ഇവയാണു് രാമനു് അത്യന്തം പ്രിയപ്പെട്ടിരുന്നതു്.

ഇക്കാരണത്താൽ ൧൮൯൦-ൽ അദ്ദേഹം എഫ്. ഏ-യ്ക്കു ഒന്നാമനായി പാസ്സായി. തനിക്കു തുടരെത്തുടരെ

ഭീനംപിടിച്ചുവെങ്കിലും, പ്രവേശനംവരെ തന്റെ ഐച്ഛികഭാഷയായിരുന്ന പേർഷ്യൻ കൈവിട്ടു എഫ്. ഏ-യ്ക്കു സംസ്കൃതം സ്വീകരിച്ചുവെങ്കിലും അദ്ദേഹം ഒന്നാമതായി ജയിക്കയാണുണ്ടായതു്. അതിനാൽ അദ്ദേഹത്തിനു ഒരു ഗവർമ്മെണ്ടു സ്കോളർഷിപ്പുകൂടി ലഭിക്കാനിടയാകയും ചെയ്തു.

ബി. ഏ. കോഴ്സിലെ നരകം

ഈശ്വരനിൽ പരിപൂർണ്ണവിശ്വാസത്തോടും തന്റെ ഗുരുവിൽ ദൃഢമായിരുന്ന ഭക്തിയോടും താൻ സമ്പാദിച്ചിരുന്ന സ്കോളർഷിപ്പുകൊണ്ടുമാത്രം ചെലവുകഴിച്ചു് രാമൻ അതേ മിഷ്യൻകോളേജിൽ ബി. ഏ. ക്ലാസ്സിൽ തന്റെ പഠനം തുടന്നു. തന്റെ സഹായംകൂടാതെ രാമനു കഴിച്ചുകൂട്ടാൻ പ്രാപ്തിയുണ്ടെന്നും തന്റെ ഇച്ഛപ്രകാരം ഏതെങ്കിലും ജോലിക്കു പോകാൻ അവനു സമ്മതമില്ലെന്നും രാമന്റെ അച്ഛൻ കണ്ടപ്പോൾ, താൻ വളരെ ക്രുദ്ധനായി രാമന്റെ ഭാര്യയെ ലാഹൂറിൽ കൊണ്ടുപോയി രാമന്റെ അടുക്കൽ വിടുകയും ഒരുവർഷക്കാലവും അധികവും തന്റെ ഒരുവക സഹായവുമില്ലാതെ അവളെ രക്ഷിക്കാനുള്ള ഭാരവുംകൂടി സാധു രാമന്റെ ചുമലിൽ ഏററിവെക്കയും ചെയ്തു. ഇപ്പോൾ ഗോസായിരാമനു അളവററ ക്ലേശങ്ങൾ നേരിടേണ്ടിവന്നു. വിട്ടുവാടക, പുസ്തകവില, കോളേജുഫീസു്, തനിക്കും ഭാര്യയ്ക്കും ഭക്ഷണച്ചെലവു് ഇവയ്ക്കെല്ലാം പണം വേണ്ടിയിരുന്നു. എന്നാൽ സാധാരണ സുഖസൗകര്യാദികളും ദൈനംദിനജീവിതത്തിലെ ശരീരാവശ്യങ്ങളും തീരെ മറന്നു്, ജ്ഞാനം ജ്ഞാനത്തിനുവേണ്ടിമാത്രം സമ്പാദിക്കാൻ തക്ക പരമപ്രേമവും എന്തു ബുദ്ധിമുട്ടുകളും നേരിടാൻ തക്ക ഉറച്ച ധൈര്യവും അദ്ദേഹത്തിനുണ്ടായിരുന്നു.

വസ്ത്രമോ ഭക്ഷണമോ എന്തും വിട്ടുംവെച്ചു അദ്ദേ

ഹം രാത്രിവിളക്കിന്ന എണ്ണ വാങ്ങിയിരുന്നു. പലദിവസവും തുടച്ച്യയായി രാമൻ പട്ടിണി കിടന്നിട്ടുണ്ട്. എന്നാൽ അതുകൊണ്ടു താൻ യാതൊരു ക്ഷീണമോ ദുഃഖമോ മുഖത്തു പ്രകാശിപ്പിക്കപോലും ചെയ്തിരുന്നുമില്ല. താൻ പതിവുപോലെ പ്രശാന്തഗംഭീരനായി മുറയ്ക്കു കോളേജിൽ ഹാജരാകയും ക്രമപ്രകാരം പഠിക്കുകയും ചെയ്തുവന്നു.

ഒരിക്കൽ രാമൻ തന്റെ സ്കോളർഷിപ്പുസംഖ്യ മുഴുവൻ ടെക്സ്റ്റുബുക്കുകൾ വാങ്ങാൻ ചെലവാക്കിക്കളഞ്ഞു.

മററു ചെലവുകൾക്കു എന്താണു മാർഗ്ഗമെന്നു അപ്പോൾ ചിന്തിച്ചുമില്ല. അതുകൊണ്ടു ഓരോനേരവും മൂന്നു പൈകൊണ്ടു — അഥവാ ഒരുദിവസം ഒമ്പതുപൈകൊണ്ടു -- കഴിച്ചുകൂട്ടാനുള്ള തുക മാത്രമെ ആ മാസത്തേയ്ക്കു ബാക്കിയുണ്ടായിരുന്നുള്ളു എന്നു രാമൻ ഗ്രഹിച്ചു. എന്താണു വേണ്ടതെന്നു ചിന്തിച്ചു ആദ്യം കുറെ പരിഭ്രമിച്ചുവെങ്കിലും, ഒരുനിമിഷത്തിൽ പരിഭ്രമം എല്ലാം നീങ്ങി. ഇതൊരു ദൈവപരീക്ഷയാണെന്നും ഭിക്ഷുക്കളെങ്കിലും ദിവസം രണ്ടും മൂന്നും പൈകൊണ്ടു ജീവിക്കുന്നുണ്ടെന്നും താൻ സ്വയം പറകയും, ഈ പരീക്ഷയിൽ തോല്ക്കരുതെന്നു ദൃഢനിശ്ചയം ചെയ്കയും ചെയ്തു. കാലത്തു രണ്ടുപൈ വിലയ്ക്കുള്ള ചപ്പാത്തിയും, വൈകിട്ടു ഒരുപൈയ്ക്കുള്ള ഭക്ഷണവുംകൊണ്ടുമാത്രം ജീവിച്ചുതുടങ്ങി. എന്നാൽ താമസിയാതെ ഒരുദിവസം വൈകിട്ടു ഭക്ഷണവ്യാപാരി ദേഷ്യപ്പെട്ടു രാമനോടു പറഞ്ഞു:—"ഒരു ചപ്പാത്തിയോടുകൂടി നീ വിലകൊടുക്കാതെ കുറെ പരിപ്പുകൂടി തിന്നുന്നല്ലോ. ഇങ്ങനെയായാൽ എനിക്കു വളരെ നഷ്ടമാണു". അതിനാൽ ഒരുപൈ വിലയ്ക്കു ഇനിമേൽ നിനക്കു ചപ്പാത്തി തരാൻ എനിക്കു നിവൃത്തിയില്ല." ഇതുകേട്ടു മേലാൽ പണമുണ്ടാകുന്നതുവരെ ദിവസംതോറും ഒരേ ഭക്ഷണംകൊണ്ടു കഴിക്കാൻ രാമൻ തീർച്ചപ്പെടുത്തി.

## വിദ്യാർത്ഥിസ്വഭാവം

ഇങ്ങനെ ഉരുക്കുപോലെ ഉറച്ച ഇച്ഛാശക്തിയോടെ ഒരു ധീരഭടനെപ്പോലെ, അദ്ദേഹം രാപകൽ ശാന്തമായി മുമ്പോട്ടു കടക്കുകയും, വിജ്ഞാനശാഖകളുടെ ഓരോഭാഗവും മുറപ്രകാരം പിടിച്ചടക്കുകയുംചെയ്തു. ക്ഷുല്പിപാസകൾ, ശീതോഷ്ണാവസ്ഥകൾ മുതലായതൊന്നും അദ്ദേഹത്തിന്റെ ജ്ഞാനതൃഷ്ണയുടെ പരമവികാരത്തെ തടസ്സപ്പെടുത്താൻ പര്യാപ്തമായില്ല. അദ്ദേഹം ഒരു മാതൃകാവിദ്യാർത്ഥിയായിരുന്നു. പ്രാപഞ്ചികഫലങ്ങൾക്ക ലവലേശം മോഹംകൂടാതെ, പ്രതിദിനം തന്റെ ആത്മാവിനെ ഉജ്ജ്വലിപ്പിച്ചുകൊണ്ടിരുന്ന വർദ്ധമാനജ്ഞാനാർത്ഥിയെ പ്രീണിപ്പിക്കാൻവേണ്ടിമാത്രം അദ്ദേഹം പഠിക്കാനാഗ്രഹിച്ചു. ഈ "ഹവനകുണ്ഡ"ത്തിലെ യാഗാഗ്നിയിൽ സമർപ്പിക്കുന്ന പരിപാവനഹവിസ്സുകളായിരുന്നു തന്റെ പ്രതിദിവസപാഠങ്ങൾ. 'ശൈശവംമുതൽ താൻ തന്റെ സ്വന്തം ക്ഷമാശാലിയായ ശില്പിയായിരുന്നു. രാമൻ സ്വയം അല്പാല്പമായി, ക്ഷണംക്ഷണമായി ദിവസംപ്രതി കെട്ടിപ്പടുത്തുണ്ടാക്കിയ പില്ക്കാലജീവിതത്തിന്റെ മുഴുപ്ലാനം അന്നേതന്നെ രാമൻ മനസ്സിൽ ക്ലിപ്തപ്പെടുത്തിയിരുന്നുവെന്നു ഒരുപക്ഷേ പറയാം. എന്തെന്നാൽ ചെറുപ്പത്തിലേ അദ്ദേഹം ഒരു പ്രത്യേകോദ്ദേശത്തോടെ അത്ര ഗൗരവമായും ശാന്തമായും ബോധസഹിതനായും പ്രയത്നിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിനു ഒരു ദിവ്യപ്രകൃതവും അനന്യസാമാന്യമായ ഒരു വിശുദ്ധനിരപരാധജീവിതക്രമവും കണ്ടിരുന്നു.

## വസ്ത്രധാരണം

വിദ്യാർത്ഥിയെന്ന നിലയിൽ രാമൻ പൂർണ്ണദാരിദ്ര്യത്തിലാണു ജീവിച്ചതു്. വളരെ വിലകുറഞ്ഞതും നാട്ടിലെ

പരുപരുക്കൻ ഖദർതുണികൊണ്ടു നിർമ്മിച്ചതും എല്ലാത്തിനുംകൂടി മൂന്നുറുപ്പിക വിലവരുന്നതുമായ ഒരു ഷർട്ടും, പഞ്ചാബി കാലുറകളും, ചെറിയൊരു തലക്കെട്ടും മാത്രമായിരുന്നു അദ്ദേഹത്തിൻെറ വസ്ത്രം. ബി. ഏ-ക്ലാസ്സിൽ പഠിച്ചപ്പോൾപോലും രാമൻ സദാ നാടൻചെരുപ്പുകൾമാത്രമേ ധരിച്ചിരുന്നുള്ളു. കോൺവക്കേഷനു പോകാനു നിയമക്ലിപ്തമായ പ്രത്യേകതരം ബൂട്ട്സ് വേണമെന്നറിഞ്ഞപ്പോൾ അദ്ദേഹം വളരെ കുഴങ്ങി ഒരിക്കൽ കഠിനാവഷപാതംകൊണ്ടു തൻെറ കാലിലെ ചെരുപ്പു നഷ്ടപ്പെട്ടുപോയി. പിറെറന്നാൾ കോളേജിൽ പോയപ്പോൾ പോയ ചെരിപ്പിനുപകരം ഒരു കിഴവിയുടെ പഴയ കീറിപ്പറിഞ്ഞ ചെരുപ്പിട്ടുംകൊണ്ടാണു പോയതു്. പിന്നീടു് ഒമ്പതേകാൽ അണമാത്രംകൊണ്ടു് ഒരു പുതുജോടി ചെരുപ്പു വാങ്ങിച്ചു.

## ശരീരപ്രകൃതം

മാതൃകാദ്ഭുതമായ ആത്മൻസ്വരൂപംകലന്നു മൃദുവായ ഒരു മനോഹരമുഖമായിരുന്നു രാമൻേറതു്. നേത്രയുഗ്മത്തെ മൂടിയിരുന്ന മൂക്കുകണ്ണാടികളുടെമേൽ നിബിഡാഞ്ചിതമായി വളർന്നുതള്ളിനിന്നിരുന്ന പുരികങ്ങൾ തൻെറ ആത്മാവിൻെറ ശ്രദ്ധതകളെയും പ്രേമത്തെയും പ്രസ്പഷ്ടമാക്കിയിരുന്നു. ഉന്നതബുദ്ധിവൈഭവം സൂചിപ്പിക്കുന്ന വലിയ പരന്ന, മുന്നോട്ടു തള്ളിനിന്ന നെററിത്തടത്തോടു താരതമ്യപ്പെടുത്തുമ്പോൾ അധരപുടങ്ങൾക്കു ചുററും ഏതാണ്ടു സ്ത്രീസഹജമായ മാർദ്ദവമുണ്ടായിരുന്നു. ശൈശവത്തിലിരിക്കുമ്പോൾ കീഴ്ചുണ്ടു് മേൽചുണ്ടിൽ അമർത്തി ചെറിയ വൃത്താകാരമായ താടിയെ ചുററിപ്പിടിക്കുമായിരുന്നു. ഇതു് അഭേദ്യമായ ഇച്ഛാശക്തിയെ ദ്യോതിപ്പിച്ചു. എന്നാൽ അദ്ദേഹം ഒരു വിനീതബാലികയെപ്പോലെ ലജ്ജാപൂർണ്ണനായിരുന്നു. പ്രേമപ്രകാശത്തിൽ പണിയെ

ട്ടത്തുകൊണ്ടു് ആ ചെറിയ, ക്ഷീണിച്ച, വെളുത്ത ശരീരത്തിൽക്കൂടി അദ്ദേഹം പ്രകൃത്യാ പരിശുദ്ധനായി തിളങ്ങി. എന്നിട്ടും വിനയമേറിയ ഈ എളിയ കാഴ്ചയ്ക്കുള്ളിൽ പുറത്തുപറയാൻപാടില്ലെന്നു ബ്രഹ്മശരീരം ചിന്തിക്കാൻ തക്കവിധം, പരിപാവനമായ ഉന്നതമോഹങ്ങളും, ഉൽകൃഷ്ടോദ്ദേശങ്ങളും നിറഞ്ഞ ഒരു പ്രത്യേകപുരുഷനെ ഒളിച്ചുവെച്ചിരുന്നു.

## മഹത്തരപരീക്ഷകൾ

ബി. എ. ക്ലാസ്സ് പഠനചരിത്രത്തിലേക്കു നമുക്കു തിരിയെ വരാം ഗോസായി രാമനവിടെ വലിയ ദുർഘടയാതനകൾ നേരിടേണ്ടിവന്നു. അദ്ദേഹം ബി. എ. പരീക്ഷയ്ക്കു ചേർന്ന ആണ്ടിൽ ഇംഗ്ലീഷുപേപ്പർപരീക്ഷയിൽ വളരെ കുഴപ്പമുണ്ടായി. അതിസമർത്ഥരായ പല വിദ്യാർത്ഥികളും തോല്ക്കുകയും, പരീക്ഷയ്ക്കയയ്ക്കാൻ പ്രിൻസിപ്പാൾ വളരെ മടിച്ചിരുന്ന ഒരു വിദ്യാർത്ഥി ഒന്നാമനായി പാസ്സാകുകയുംചെയ്തു. തോററവരിൽ ഒന്നു പാവപ്പെട്ട രാമനായിരുന്നു തനിക്കു് ഇംഗ്ലീഷിൽമാത്രം മൂന്നുമാർക്കു കുറവായിരുന്നുവെന്നു കാണപ്പെട്ടു. എന്നാൽ സർവ്വകലാശാല മുഴുക്കെ അദ്ദേഹത്തിനാണു് എല്ലാ വിഷയത്തിലുംകൂടി ഏററവും അധികം മാർക്കു ലഭിച്ചിരുന്നതു്.

## സർവ്വകലാശാലയിൽ റൂൾ ഭേദപ്പെടുത്തി

ഗോസായി രാമനു് ഫലപ്പെട്ടില്ലെങ്കിലും, വൃത്താന്തപത്രങ്ങളിലും മററുമുണ്ടായ പ്രക്ഷോഭണത്തിന്റെയും വാദപ്രതിവാദകോലാഹലങ്ങളുടെയും ശക്തികൊണ്ടു് പഞ്ചാബ് സർവ്വകലാശാല ഒരു പുതിയ റൂൾ ഉണ്ടാക്കേണ്ടിവന്നു. അടുത്തയാണ്ടുമുതൽ അതു നടപ്പിലായി. അഞ്ചുമാർക്കുവരെയുള്ള കുറവുമൂലം തോല്ക്കുന്ന വിദ്യാർത്ഥികളുടെ ഉത്തരക്കടലാസു് വീണ്ടും പരിശോധിക്കാൻ ഈ റൂൾ വ്യവസ്ഥ

ചെയ്തു. തോൽവിമൂലം രാമനു പല സങ്കടവും സഹിക്കേണ്ടിവന്നു. ബി. ഏ-യ്ക്കു വീണ്ടും ഒരുകൊല്ലം പഠിക്കേണ്ടിവന്നതു് അതിൽ ഒന്നുമാത്രമായിരുന്നു. ഗണിതശാസ്ത്രത്തിൽ (Mathematics) ബി. ഏ-യോ, എം. ഏ യോ ജയിച്ച ൨൧ വയസ്സിലധികം പ്രായമാകാത്ത ഒരു വിദ്യാൎത്ഥിയെ ഇംഗ്ലണ്ടിലയച്ചു പഠിപ്പിക്കാൻ അക്കൊല്ലംമുതൽ ഗവമെണ്ടു് ഒരു സ്കോളർഷിപ്പു് ഏൎപ്പെടുത്തിയതു് രാമനു കിട്ടാമായിരുന്നു. തോൽവിമൂലം രാമനിതു കിട്ടാൻ യോഗ്യതയില്ലാതെ പോയി.

ഈ ബി. ഏ പരീക്ഷാപരാജയംകൊണ്ടു് രാമനു ലഭിച്ചുകൊണ്ടിരുന്ന സ്കോളർഷിപ്പും നഷ്ടപ്പെട്ടുപോയി. അദ്ദേഹത്തിനു് ഈ ഘട്ടം വളരെ കഠിനസങ്കടകാലമായിരുന്നു. ചുററും തനി അന്ധകാരം നിറഞ്ഞുകാണപ്പെട്ടുവെങ്കിലും, തനിക്കു് ഈശ്വരനിലുള്ള വിശ്വാസമോ ധീരതയോ അണുപോലും കുറഞ്ഞിരുന്നില്ല

## പ്രതിജ്ഞയും ഈശ്വരാൎപ്പണവും

ബി. ഏ-യ്ക്കു ജയിക്കാൻ പൂൎവ്വാധികം കൎക്കശമായി പ്രതിജ്ഞചെയ്തു പണിതുടങ്ങി. കണ്ണുനീരൊലിപ്പിച്ചുകൊണ്ടു് അദ്ദേഹം സ്വയം ഈശ്വരനിൽ സമർപ്പിച്ചു. സുപ്രസിദ്ധമായ ഈ ശ്ലോകം തപ്തമായ ഹൃദയത്തിൽനിന്നു പുറപ്പെട്ടു:—

"ത്വമേവമാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സൎവ്വം മമ ദേവദേവ!"

## അപ്രതീക്ഷിതസഹായം

അടുത്തനാൾ അദ്ദേഹം ബി. ഏ ക്ലാസ്സിൽ വീണ്ടും ചേൎന്നപ്പോൾ കോളേജിലെ വിദ്യാൎത്ഥികൾക്കു ഭക്ഷണം

കൊടുക്കുന്ന ജോലിക്കാരനായിരുന്ന എൽ. ജന്ദ്രുമാൽ എന്നയാറം വളരെ സഹാനുഭൂതിയോടുകൂടി രാമൻെറ അടുത്തുചെന്നു് അന്നുമുതൽ ദിവസവും തൻെറ ഗൃഹത്തിൽചെന്നു ഭക്ഷണം കഴിക്കാമെന്നു അദ്ദേഹത്തോടു അപേക്ഷിച്ചു. സന്ദർഭാനുകൂലമായ ഈ അപേക്ഷയും ക്ഷണവും രാമൻ സ്വീകരിച്ചു. ഉദാരശീലനായ ഈ ഭക്ഷണവ്യാപാരി ശാപ്പാടുകൊടുത്തു രാമനെ സഹായിച്ചതിനുപുറമേ, അപ്പുഴപ്പോറം വസ്ത്രസഹായവും, വാടകകൂടാതെ താമസിക്കാൻ സ്ഥലവുംകൂടി കൊടുത്തു. കുറച്ചുകാലം രാമൻെറ ഉപാദ്ധ്യായനായിരുന്നു് പിന്നീടു് ഒരു അസിസ്റ്റൻറു സജ്ജൻഉദ്യോഗത്തിലിരുന്ന പി. രഘുനാഥമാൽ എന്നൊരു ബന്ധുവും അത്യാവശ്യഘട്ടങ്ങളിൽ ധനസഹായം ചെയ്തിരുന്നു. ഇത്രമാത്രമല്ലാ, രാമനുവേണ്ടി ആരോ തൻെറ പക്കൽ ഏല്പിച്ചതാണെന്നുപറഞ്ഞു് പ്രിൻസിപ്പാൾ രാമൻെറ അടുത്തുവന്നു് ൫൨ ഉറുപ്പിക കൊടുക്കുകയും ഉണ്ടായി. അതു മുഴുവൻ വാങ്ങുവാൻ രാമൻ മടിച്ചു പകുതിയെങ്കിലും കോളേജിലേയ്ക്കുടുക്കാൻ ദയവുണ്ടാകയോ, അഥവാ തൻെറ കോളജുഫീസു പകുതി അത്യുദാരമായി കൊടുത്തുവന്നിരുന്ന മാത്തമാററിക്സ്പ്രൊഫസ്സർ മി: ഗിൽബേട്ട്സനു കൊടുക്കുകയോ ചെയ്യണമെന്നു രാമൻ അപേക്ഷിച്ചു. എന്നാൽ പ്രിൻസിപ്പാൾ മറിച്ചു നിർബ്ബന്ധിച്ചതിനാൽ രാമനതു മുഴുവൻ സ്വീകരിക്കേണ്ടിവന്നു. കൂടാതെ, രാമൻ പ്രൈവററായി ചിലക്കു ട്യൂഷൻ കൊടുത്തുവന്നു. ഈ ദുർഘടഘട്ടത്തിൽപോലും അദ്ദേഹം പലരെയും പ്രതിഫലംകൂടാതെ പഠിപ്പിച്ചിരുന്നു. എന്തെന്നാൽ പഠിപ്പിക്കുന്നതു രാമനു വലിയൊരു വിനോദം ആയിരുന്നു. ഇങ്ങിനെ പണിപ്പെട്ടു പഠിച്ചിട്ടും പരിക്ഷഫീസു ൩൦ ഉറുപ്പിക സർവകലാശാലയ്ക്കടക്കേണ്ട സമയമായപ്പോറം വീണ്ടും കുഴപ്പമായി. സ്വയം സഹായിക്കുന്നവരെ ഈശ്വരൻ സഹായിക്കുമല്ലൊ. രാമൻ ഫീസിനെപ്പററിയും അതട

ശ്ശാനുള്ള വിഷമത്തെപ്പററിയും ചിന്തിച്ചുകൊണ്ടിരുന്നപ്പോൾതന്നെ മി: ഗിൽബേർട്ട്സൺ അദ്ദേഹത്തെ വിളിച്ച് ദൂരെ കൊണ്ടുപോയി ഒരു കടലാസുപൊതി കയ്യിൽ കൊടുത്തു. വീട്ടിൽചെന്നു അതു തുറന്നുനോക്കിയപ്പോൾ അതിൽ കൃത്യം മുപ്പതുരൂപാ ഉണ്ടായിരുന്നതുകണ്ടു രാമൻ ആശ്ചയ്യപ്പെട്ടു. രാമന്റെ പരിശ്രമശീലവും, ബുദ്ധിശക്തിയും കണ്ടു പ്രൊഫസ്സർ വളരെ തൃപ്തനായിരുന്നതിനാൽ ഇങ്ങിനെ സഹായിച്ചിരുന്നതാണ്.

ബി. ഏ. പരിക്ഷ

തന്റെ തിരഞ്ഞെടുപ്പപരിക്ഷയിൽ രാമൻ, ആദ്യപങ്കതിയിൽ. ആവശ്യമുണ്ടായിരുന്നതിൽ ൩൦൦ മാൎക്കിന്റെ കൂടുതലോടുകൂടി ഒന്നാമനായി ജയിച്ചു. മാത്തമാററിക്സിൽ ൧൫൦-ൽ ൧൪൯ മാൎക്ക അദ്ദേഹം സമ്പാദിച്ചു. ബി. ഏ. പരിക്ഷയ്ക്കു ഗണിതശാസ്ത്രത്തിൽ ചോദ്യക്കടലാസിൽ കൊടുത്തിരുന്ന പതിമ്മൂന്നു ചോദ്യങ്ങളിൽ ഏതെങ്കിലും ഒമ്പതെണ്ണം ചെയ്താൽ മതിയെന്നു നോട്ടു (N. B) ചെയ്തിരുന്നിരുന്നു രാമൻ ഉത്തരക്കടലാസിൽ പതിമ്മൂന്നു ചോദ്യങ്ങൾക്കും ഉത്തരം ശരിയായി എഴുതുകയും, അവയിൽ ഏതെങ്കിലും ഒമ്പതെണ്ണം പരിശോധിച്ചുകൊള്ളാമെന്നു പരിക്ഷകന് മറുപടി നോട്ടുചെയ്കയും ചെയ്തിരുന്നു! രാമൻഅത്രയ്ക്കു ആത്മവിശ്വാസധീരനായിരുന്നു. എന്നാൽ അക്കൊല്ലം ചോദ്യങ്ങൾ ബഹുകഠിനവും, മററു കുട്ടികളെല്ലാം മൂന്നോ നാലോ ചോദ്യങ്ങൾക്കുമാത്രം ഉത്തരം എഴുതിയിരുന്നതും ആയിരുന്നു.

ബി. ഏ. പരീക്ഷാഫലം

൧൯൦൪-ൽ അദ്ദേഹത്തിന്റെ വിജയം സവിശേഷമായിരുന്നു. പഞ്ചാബ് യൂണിവേഴ്സിററിയിൽ ൩൧൦ മാൎക്ക സമ്പാദിച്ച് ഒന്നാംഡിവിഷനിൽ ഒന്നാമനായി

അദ്ദേഹം ബി. എ. യ്ക്കു പാസ്സായി. ഒരു സ്വർണ്ണമെഡലും, ഒരു ഗൌണും പല ഇതരസമ്മാനങ്ങളും കിട്ടിയതിനുപുറമേ, രാമനു പ്രതിമാസം ൩൦ രൂപാ തുകയുള്ള രണ്ടു സ്കോളർഷിപ്പുകളും സിദ്ധിച്ചു. ഇതെല്ലാം അദ്ദേഹത്തിനുണ്ടായിരുന്ന ഈശ്വരവിശ്വാസപൂർണ്ണതയുടെയും സുസ്ഥിരനിശ്ചയത്തിൻെറയും ഫലമായിരുന്നു.

## എം. എ. പഠനം

മിഷ്യൻ കോളേജിൽ എം. എ. ക്ലാസ്സില്ലാതിരുന്നതിനാൽ രാമൻ ഗവമ്മെൻറുകോളേജിൽ മാത്തമാററിക്സ് വിഷയത്തിൽ എം. എ-യ്ക്കു ചേർന്നു. അപ്പോൾ തനിക്കു പത്തൊൻപതരവയസ്സ് പ്രായമായിരുന്നു. അദ്ദേഹം സഹവിദ്യാർത്ഥികളെ സാമാന്യം പഠിപ്പിക്കാറുണ്ടായിരുന്നു. തൻെറ സ്വന്തജോലിയിൽ അദ്ദേഹം എത്ര കാര്യമായി ശ്രമിച്ചുകൊണ്ടിരുന്നാലും, സഹപാഠികളിൽ ആരെങ്കിലും ഒരു ചോദ്യം ചോദിച്ചപ്പോൾ, ഉടനെ സ്വന്തംജോലി നിർത്തിവെച്ചുംവെച്ച് പഠിപ്പിക്കാൻ തുടങ്ങുമായിരുന്നു. മുമ്പു താൻ പഠിച്ചിരുന്ന ഫോർമൻ കൃസ്ത്യൻകോളേജിൽ ഓണററി (ശമ്പളമില്ലാത്ത) മാത്തമാററിക്സ് പ്രൊഫസ്സറായി കൂടി ഇക്കാലത്ത്, എം. എ-യ്ക്കു പഠിച്ചപ്പോൾ അദ്ദേഹം കുറെക്കാലം ജോലിനോക്കി. തൻെറ "ആത്മമാതാ" (Alma mater)വായ കോളേജിനോടുള്ള കടപ്പാടു തിക്കാനെന്നു കരുതി ഇങ്ങിനെ രണ്ടുവഷം അദ്ദേഹം അവിടെ ജോലിചെയ്തു. ഒരേ വിഷയത്തിൽ കുറഞ്ഞത് അഞ്ചും ആറും പുസ്തകങ്ങൾ താൻ പഠിക്കുമായിരുന്നു. തൻെറ ഗുരുക്കന്മാരുടെയെല്ലാം ഒരു ആരാധനാവിഗ്രഹംപോലെ രാമൻ കഴിച്ചുകൂട്ടുകയും, അവരെല്ലാം രാമനോടു വളരെ വാത്സല്യപൂവ്വം പെരുമാറുകയും ചെയ്തു. രാമൻ ബി. എ. ബിരുദം നേടിയപ്പോൾ സിവിൾ സവ്വീസിൽ ഒരു ഗവ

മെൻറു സ്കോളർഷിപ്പ കിട്ടാൻ തരമുണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിന്ന് ഒരു വാദ്ധ്യാരോ പ്രാസംഗികനോ ആയിരിക്കാൻ മാത്രമേ താല്പര്യമുണ്ടായിരുന്നുള്ളു എന്ന കാരണത്താൽ അദ്ദേഹം സ്കോളർഷിപ്പിനുത്സാഹിച്ചില്ല.

## പഠനകാലദിനചര്യ

൧൮൯൯ ഫെബ്രുവരി ൧൩-ാംനു- ഗുരുവിനയച്ച ഒരു കത്തിൽ തൻെറ ദിനചര്യയെപ്പററി രാമനിപ്രകാരം എഴുതിയിരിക്കുന്നു:—

"ഞാനേകദേശം അഞ്ചുമണിക്കു കാലത്തു് ഉറക്കമെഴുനേല്ക്കുന്നു. ഏഴുമണിവരെ പഠിക്കുന്നു. പിന്നീട്ട് ബാഹ്യത്തിനു പോകും. കളി, വ്യായാമം മുതലായതു കഴിഞ്ഞാൽ വഴിക്കു വായിച്ചുംകൊണ്ടു പണ്ഡിത്ജിയുടെ അവിടെ പോകും. ഒരു മണിക്കൂർ കഴിഞ്ഞു് ഭക്ഷണം കഴിച്ചു് അദ്ദേഹത്തോടുകൂടി വണ്ടിയിൽ കോളേജിൽ പോകും. അവിടെനിന്നു തിരിച്ചു വന്നാൽ, വഴിക്കു പാൽ കുടിച്ചതിനുശേഷം, കുറച്ചു സമയം വീട്ടിൽ കഴിച്ചുംവെച്ചു രവിനദിതീരത്തു പോയി അതിൻെറ കരയ്ക്കുകൂടി അരമണിക്കൂർ നടക്കുന്നു. തിരിയെ വന്നു നഗരത്തിലെ ഉദ്യാനങ്ങളിൽകൂടി ചുററിനടന്നു് വീട്ടിലെത്തി തിരെ ഇരുട്ടാകുംവരെ കെട്ടിടത്തിൻെറ മട്ടുപ്പാവിൽ ഉലാത്തിക്കൊണ്ടിരിക്കും. എന്നാൽ ഈ സമയമെല്ലാം പുസ്തകമൊന്നും വായിക്കാതെ ഞാനവിടെയും ഇവിടെയും നടക്കുകയല്ലെന്നു അവിടുന്നു് ഓർമ്മിക്കണം. സന്ധ്യയ്ക്കുമേൽ വ്യായാമം ചെയ്തുംവെച്ചു് ഏഴ് മണിവരെ വായനയായി പിന്നീട്ട് അത്താഴം കഴിക്കയും തദനന്തരം പ്രേമൻ എന്ന വിദ്യാൎത്ഥിയെ പഠിപ്പിക്കയും ചെയ്യുന്നു. തിരിച്ചു വന്നാൽ വീണ്ടും വ്യായാമം കഴിച്ചു് രാത്രി പത്തരവരെ പഠിക്കയും പിന്നീട്ട് ഉറങ്ങുകയും ചെയ്യുന്നു. നമ്മുടെ ആമാശയം

ആരോഗ്യാവസ്ഥയിൽ ഇരുന്നാലേ നമുക്കുല്ലാസവും ഉത്സാഹവും തോന്നുകയുള്ളു എന്നും, ബുദ്ധി കേന്ദ്രീകരിക്കാനും, നിശിതമാക്കാനും സാധിക്കയുള്ളുവെന്നും, നമ്മുടെ ഓർമ്മശക്തി ജാഗ്രത്തും ഊർജ്ജിതവും ആയിട്ടിരിക്കയുള്ളുവെന്നും, പരിശുദ്ധഹൃദയത്തോടുകൂടി ഈശ്വരപ്രാർത്ഥന ചെയ്യാൻ സന്ദർഭം കിട്ടുകയുള്ളുവെന്നും ആണു് എന്റെ അനുഭവം. ഞാനേകനെങ്കിലും വളരെ കുറച്ചു ഭക്ഷിക്കയും, ഭക്ഷിക്കുന്നതു് ശരിയായി ദഹിക്കാൻ അനുവദിക്കയും ചെയ്യുന്നു. ഞാനിക്കാര്യത്തിൽ അതിവബദ്ധശ്രദ്ധനാണു്."

## ഭക്ഷണവും വ്യായാമവും

ബി എ. ക്ലാസ്സുവരെതന്നെ രാമതീർത്ഥൻ വളരെ പഠനശീലക്കാരനായിരുന്നതിനാൽ വിദ്യാർത്ഥിജീവിതകാലമെല്ലാം അദ്ദേഹം വളരെ ശോഷിച്ചു്, ക്ഷീണിച്ചു്, അനാരോഗ്യവാനായി കാണപ്പെട്ടു. പലപ്പോഴും പനി, തലവേദന, മലബന്ധം മുതലായ രോഗങ്ങൾമൂലം അദ്ദേഹം വളരെ ക്ലേശിച്ചിരുന്നു. ചില കത്തുകളിൽ ഗുരുവിനെ ഈ വിവരം അറിയിച്ചിട്ടുണ്ടു്. എന്നാൽ പിന്നീടു് തുറന്ന വായുവിൽ പ്രകാശമുള്ള സ്ഥലത്തു് വ്യായാമം ചെയ്യുന്നതിന്റെ വിലയും, ഗുണവും, പോഷകാഹാരം കഴിച്ചു ശരിയായി ദഹിപ്പിക്കുന്നതിന്റെ ആവശ്യകതയും അദ്ദേഹം മനസ്സിലാക്കി ൧൮൯൫-ൽ എം. എ യ്ക്കു്. പഠിക്കുമ്പോൾ അദ്ദേഹം പരിശുദ്ധമായ പാൽ കുടിക്കുന്നതിൽ ആഹ്ലാദിച്ചു. ചിലപ്പോൾ തനിപ്പാൽകൊണ്ടു മാത്രം അദ്ദേഹം കഴിച്ചുകൂട്ടുകയും പലപ്പോഴും ൩൦ മൈൽ വരെ നീണ്ട ദീർഘസവാരി ചെയ്കയും ചെയ്തിരുന്നു. അതിനാൽ രാമൻ ബലിഷ്ഠശരീരനും, ആരോഗിയും, ഘനം കുറഞ്ഞ സ്ഫുടമായ മസ്തിഷ്കത്തോടുകൂടിയവനും ആയിത്തിർന്നു. പുതിയ പ്രാകൃതമായ പല വ്യായാമമുറകളും

അദ്ദേഹം ശീലിക്കയും അവയെല്ലാം തുലോം ഫലപ്രദമാണെന്നു കാണുകയും ചെയ്തു. അതിലൊന്നു ഒരു കട്ടിൽ എടുത്തു പൊക്കുകയും താഴ്ത്തുകയും ചെയ്യുന്നതായിരുന്നു ഇതദ്ദേഹം ദിവസംപ്രതി ൨൫൦ തവണ തുടർച്ചയായി ചെയ്യുമായിരുന്നു. കോളേജു വിദ്യാർത്ഥികളിൽ ഏററവും ദൃഢഗാത്രന്മാർപോലും ഈ വ്യായാമമുറ ൨൦ പ്രാവശ്യമേ ചെയ്യാൻ ശക്തരായിരുന്നുള്ളു. അത്യുഷ്ണവേനലിലും അതിവർഷം നിറഞ്ഞ മഴക്കാലവുംപോലും രാമൻ കുട ഉപയോഗിച്ചിരുന്നതേ ഇല്ല.

## എം. ഏ. പരീക്ഷാഫലം

[illegible]-ൽ മാത്തമാററിക്സ് പരീക്ഷ പ്രത്യേകമായും [illegible]കഠിനമായിരുന്നു. ഇൻഡ്യയിലെ ഒരു സർവ്വകലാശാലയിലും എം. ഏ. യ്ക്കു ഇത്ര കഠിനമായി അതേവരെ ചോദ്യക്കടലാസുണ്ടാക്കിയിട്ടില്ലെന്നു രാമൻതന്നെ പറഞ്ഞിട്ടുണ്ടു്. എന്നിട്ടും, അദ്ദേഹം ആ പരീക്ഷയിൽ വളരെ ഉന്നതശതമാനം മാർക്കു് സമ്പാദിച്ചു് എം. ഏ. ഡിഗ്രി സമ്പാദിച്ചു. രാമനപ്പോൾ ൨൦ വയസ്സ് പ്രായമായിരുന്നു.

"ലാഹോർ ഗവർമ്മെൻറുകോളേജിലെ അക്കാലത്തെ പ്രിൻസിപ്പാൾ ആയിരുന്ന മിസ്റ്റർ ഡബ്ള്യൂ. ബെൽ രാമൻെറ അനിതരസാധാരണമായ സാമർത്ഥ്യം വളരെ വിലമതിക്കയും, സംസ്ഥാന സിവിൽസർവീസിൽ (P. C S.) ചേരാനുള്ള മത്സരപ്പരീക്ഷയ്ക്കു രാമൻ പങ്കെടുക്കണമെന്നു ആഗ്രഹിക്കയും ചെയ്തു എന്നാൽ അപരിമിതമായ പ്രയത്നംചെയ്തു താൻ സമ്പാദിച്ച മാത്തമാററിക്സ ജ്ഞാനം കുട്ടികൾക്ക വിതരണം ചെയ്യാനായിരുന്നു രാമൻെറ സ്വന്തം ആഗ്രഹം. സർക്കാരിൻെറ സ്കോളർഷിപ്പ് വാങ്ങിച്ചു് Blue Ribbon ലഭിക്കാൻ കേംബ്രിഡ്ജ്വരെ



SWAMI RAMA
in Indian University Gown.

പോകാൻ ഈയിടയ്ക്കു രാമൻ ആലോചിച്ചു. എന്തെന്നാൽ ഇക്കൊല്ലം അതു രാമൻെറ മുറയും അവകാശവും ആയിരുന്നു. പക്ഷേ വേറൊരു മാർഗ്ഗത്തിൽ രാമൻ അതിനേക്കാൾ അധികം ഉൽക്കൃഷ്ടനിലയിൽ എത്തണമെന്നു നിയതി വിധിച്ചിരുന്നതിനാൽ വെറും ഒരു സീനിയർ റാംഗ്ലർ (Senior Wrangler) ആകാൻ രാമൻ പോയില്ല. സ്കോളർഷിപ്പ് ഒരു യുവമുസൽമാനു കൊടുക്കപ്പെടുകയും ചെയ്തു.''

## സവീസും പൊതുപ്രവൃത്തികളും

൧൮൭൬-ൽ എം. ഏ. ബിരുദം നേടിയതിനുശേഷം കുറേക്കാലം എഫ്. ഏ., ബി. ഏ. എന്നീ ക്ലാസ്സുകളിലെ ഗണിതശാസ്ത്രവിഷയം പഠിപ്പിക്കുന്ന പ്രൈവററുക്ലാസ്സുകൾ (ട്യൂട്ടോറിയൽ ക്ലാസ്സുകൾ) രാമൻ ആരംഭിച്ചു. വിദ്യാൎത്ഥികൾ മാസംതോറും യഥാക്രമം പത്തും പതിനഞ്ചും രൂപാവീതം ഫീസുകൊടുക്കണമെന്നു വ്യവസ്ഥചെയ്തു. ഈ വിദ്യാൎത്ഥികളെ കൂടാതെ ഒന്നുരണ്ടു കോളേജുപ്രഫസറന്മാരും അദ്ദേഹത്തിൻെറയടുക്കൽ പഠിക്കാൻ ചെന്നിരുന്നു. ഇതെല്ലാം അമിതജോലിയായിരുന്നതിനാൽ രാമൻ ആരോഗ്യഹീനനായി തന്മൂലം ഗുജറൻവാലായിലെ മുരളീവാലാഗ്രാമത്തിൽ സ്വന്തം വീട്ടിലേക്കു രാമനു പോരേണ്ടിവന്നു. കുറേമാസംകൊണ്ടു ആരോഗ്യം വീണ്ടെടുത്തതിനുശേഷം അദ്ദേഹം തിരികെ ലാഹൂറിൽ വരുകയും, സനാതനധർമ്മസഭയിലെ വിദ്യാഭ്യാസക്കമ്മിററിയിൽ ആദ്യം ഒരു മെമ്പറായും, പിന്നീടു അതിൻെറ സെക്രട്ടറിയായും പണിയെടുക്കുകയും ചെയ്തു. ഇതിനിടയിൽ ലാഹൂറിലെ വൈദികകാളേജിൽ ഡ്രോയിംഗ്കലാപരിശീലനം ചെയ്യാൻ കുറേനാൾ വിനിയോഗിക്കയും ചെയ്തു.

സിയാൽകോട്ട്

൧൮൯൭-ന്റെ അന്ത്യത്തിൽ സിയാൽകോട്ട് അമേരിക്കൻ മിഷ്യൻഹൈസ്കൂളിൽ പ്രതിമാസം ൪൦-രൂപാ ശമ്പളത്തിൽ അദ്ദേഹം രണ്ടാം അസിസ്റ്റൻറായിത്തീന്നു. പത്തുലക്ഷക്കണക്കുകൾവരെയുള്ള സംഖ്യകളെ മനക്കണക്കായി ഗുണനം ചെയ്യാൻ കഴിയുന്ന വാദ്ധ്യാരെന്നു കുറച്ചു ദിവസംകൊണ്ടു് കുട്ടികൾ അദ്ദേഹത്തെ പ്രകീത്തിക്കാൻ തുടങ്ങി. ദൂരസ്ഥലങ്ങളിൽനിന്നു് കുട്ടികൾ ഈ സ്കൂളിലേക്കു് പ്രവഹിക്കാനാരംഭിച്ചു; കുട്ടികളോടു വളരെ സൗഹാർദ്ദപൂവ്വം രാമൻ പെരുമാറുകയും അവർ ചോദിച്ചതെല്ലാം തീരെ മടിക്കൂടാതെ കൊടുക്കുകയും ചെയ്തുവന്നു. രാമന്റെപേരിലുണ്ടായിരുന്ന കണക്കുപുസ്തകത്തിലെഴുതിയുംവെച്ചു് ഏതൊരുവിദ്യാർത്ഥിക്കും യഥേഷ്ടം കടയിൽനിന്നു് പാൽ വാങ്ങിക്കുടിക്കാൻ അനുവാദം കൊടുത്തിരുന്നു ഇങ്ങനെ തന്റെ ശമ്പളം മുഴുവനും വിദ്യാത്ഥികൾക്കായി ചെലവാക്കുകയും ദയ, സഹാനുഭൂതി, നിസ്വാത്ഥത മുതലായ ഗുണങ്ങൾ നിറഞ്ഞ ഒരു ലഘുജീവിതക്രമം കുട്ടികളുടെ ഇടയിൽ നയിക്കുകയും ചെയ്തു ലാഹൂറിലെപ്പോലെ രാമനിവിടെയും പ്രാദേശികസനാതനധമ്മസഭയിൽ പങ്കെടുക്കയും ആ സഭയിലുംമററും തന്റെ പ്രബോധനപ്രദമായ പ്രസംഗങ്ങൾ ചെയ്കയുംചെയ്തു.

൧൮൯൮ൽ സിയാൽകോട്ടിൽ മിഷ്യൻ ബോർഡിംഗ്ഹൌസിന്റെ സൂപ്രണ്ടായിക്കൂടി അദ്ദേഹം നിയമിതനായി. എന്നാൽ ഒന്നോ രണ്ടോ മാസത്തിനുശേഷം ലാഹൂറിലെ ഫോർമൻ ക്രിസ്ത്യൻകോളേജിൽ മാത്തമാററിക്സ് പ്രഫസ്സർഉദ്യോഗം അദ്ദേഹത്തിനു് അകൊല്ലം സിദ്ധിച്ചു.

ലാഹൂർ

സ്വല്പകാലം ലാഹൂർ ഓറിയൻറൽ കോളേജിൽ രാമൻ റീഡറായി ജോലിചെയ്തു. പ്രഫസ്സർ എന്ന നില

യിൽ താൻ സമ്പാദിച്ച ശമ്പളം ഏതാണ്ടു് മുഴുവനും തന്നെ യോഗ്യതയുള്ള ജനങ്ങൾക്കു് ഉടനെ വീതിച്ചുകൊടുക്കയും, മാസംപ്രതി തന്റെ അത്യാവശ്യങ്ങൾക്കായി വളരെ തുച്ഛവും അപര്യാപ്തവും ആയ സംഖ്യമാത്രം ശേഷിപ്പിക്കയും ആയിരുന്നു തന്റെ പതിവു്. രാമൻ തന്റെ സ്വന്തശരീരത്തെയോ, ശരീരസുഖങ്ങളെയോ, സ്വത്തിനേയോ, വസ്ത്രധാരണത്തെയോ മററു് ഭൌതികാവശ്യങ്ങളെയോകുറിച്ചു് ലവലേശം ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ ആഭ്യന്തരമായി യഥാൎത്ഥമാനസികത്യാഗ (വൈരാഗ്യ) ത്തിന്റെ രൂപവും നിറവും രാമൻ അനുക്രമം പ്രത്യക്ഷപ്പെട്ടുത്തിവന്നു.

## കൃഷ്ണഭക്തി.

അദ്ദേഹത്തിനു് ശ്രീമൽ ഭഗവൽഗീതയോടു് നിബിഡമായ ഭക്തി തോന്നിയിരുന്നു. അതു് അടിയ്ക്കടി വായിച്ചുകഴിച്ചു് അതിലെ അഗാധതത്വങ്ങൾ സമ്പൂൎണ്ണം ഉൾക്കൊണ്ടു് ഗീതയുമായി അദ്ദേഹം സാത്മ്യംപ്രാപിച്ചിരുന്നു. രാമന്റെ ശ്രീകൃഷ്ണഭക്തി വളരെ വികാരനിൎഭരമായി വളൎന്നുവളൎന്നു് പലപ്പോഴും രാത്രികാലങ്ങളിൽ അനസ്യൂതം വിയോഗപീഡയാൽ അദ്ദേഹം കരഞ്ഞു് പ്രഭാതകാലമാകുമ്പോഴേക്കു് മെത്തമുഴുവൻ കണ്ണീർകൊണ്ടു് നനയ്ക്കാറുണ്ടായിരുന്നു രാമൻ രവിനദീതീരത്തിൽ പോയിരുന്നു് ധ്യാനമഗ്നനായി രാത്രി വളരെച്ചെല്ലുന്നതുവരെ തനിച്ചിരുന്നു പോകാറുണ്ടു്. അവധിദിവസങ്ങളിൽ അദ്ദേഹം തുടരെത്തുടരെ പ്രിയപ്പെട്ട കൃഷ്ണധ്യാനത്തിൽ മുഴുകിയിരുന്നുപോകയും, സനാതനധൎമ്മസഭയിൽ ഭക്തിയേയും, കൃഷ്ണനേയുംപററി പ്രസംഗിച്ചപ്പോൾ ഓരോ വാക്കും കണ്ണുനീർകൊണ്ടു് നനയ്ക്കുകയും ചെയ്തിരുന്നു. ആത്മീയാഭിവൃദ്ധിയുടെ ഈ പതനത്തിൽ അദ്ദേഹം പലപ്പോഴും മേഘവൎണ്ണനായ ശ്രീകൃഷ്ണൻ, ചുണ്ടത്തു് ഒരു മുളകൊണ്ടുള്ള ഓടക്കു

ഴലുംവെച്ച്, ഒരു സർപ്പത്തിന്റെ തലയിൽ നൃത്തംചെയ്യുംകൊണ്ട്, അഭിമുഖം കണ്ടിട്ടുള്ളതായി പറയപ്പെടുന്നു. രാമനപ്പോൾ കണ്ണുംതുറന്ന് ബോധഹീനനായി കാണപ്പെട്ടിരുന്നതായും ദൃക്സാക്ഷികൾ പറഞ്ഞിട്ടുണ്ട്.

## ജഗൽഗുരുവിനെ സ്വീകരിച്ചതും വേദാന്തവും.

ഇക്കാലത്തു കത്തിയവാറിലെ ദ്വാരകാശാരദാമഠത്തിലെ ശ്രീ ശങ്കരാചാൎയ്യരായിരുന്ന നിതാന്തശുദ്ധ ശ്രീ രാജരാജേശ്വരതീർത്ഥസ്വാമികൾ അവർകൾ ലാഹൂറിൽ വരാനിടയായി. അദ്ദേഹം ഉപനിഷത്തുകളിലും വേദാന്തത്തിലും വളരെ സമർത്ഥപണ്ഡിതനായിരുന്നു. അതുപോലെ സംസ്കൃതഭാഷയിലും ശാസ്ത്രങ്ങളിലും അദ്ദേഹം ഒരു പ്രാമാണികനും നിസ്തുലജ്ഞാനവൃദ്ധനും ആയിരുന്നു.

സനാതനധൎമ്മസഭയ്ക്കുവേണ്ടി അദ്ദേഹത്തെ സ്വീകരിക്കാനും സൽക്കരിക്കാനും, അദ്ദേഹത്തിന്റെ അനുഗ്രഹപൂൎണ്ണമായ സംസർഗ്ഗം സമ്പാദിക്കാനും രാമനപ്പോൾ സന്ദർഭവും ഭാഗ്യവും ഉണ്ടായി.

തീർത്ഥരാമന്റെ ശ്രീകൃഷ്ണഭക്തി ഇവിടെ രൂപാന്തരം പ്രാപിച്ച് മാർഗ്ഗാന്തരത്തിൽ പ്രവേശിക്കുകയും, വേദാന്തശാസനങ്ങൾ അനുസരിച്ചുള്ള ആത്മസാക്ഷാൽക്കാരാന്വേഷണത്തിനു തുല്യശക്തമായ ഒരാവേശംകൊണ്ടു ആ മാർഗ്ഗത്തിൽപെട്ടു കഠിനപ്രയത്നം ചെയ്കയും ചെയ്തു.

രാമനിപ്പോൾ ഉപനിഷത്തുക്കൾ, വേദാന്തസൂത്രം, ഇതരവേദാന്തഗ്രന്ഥങ്ങൾ ഇവ സമ്പൂൎണ്ണശ്രദ്ധം പഠിക്കാൻ തുടങ്ങി. മദ്ധ്യവേനൽ ഒഴിവുകാലത്ത് ഹരിദ്വാരത്തിലും ഹൃഷീകേശത്തിലും പോയി ആദ്ധ്യാത്മികാഭ്യാസങ്ങൾ ചെയ്തും, ബ്രഹ്മധ്യാനത്തിൽ മുഴുകിയും സമയവ്യയംചെയ്യണമെന്നു അദ്ദേഹം ദൃഢനിശ്ചയംചെയ്തു. അതിനാൽ



**SWAMI RAMA**
on return from the glaciers of the Himalayan solitudes,
January, 1902.

൧൮൯൯-ാമാണ്ടു ഓഗസ്റ്റുമാസത്തിൽ ഹരിദ്വാരത്തിൽ ഗംഗാനദീതീരത്തു രാമനൊരു വീട്ട്, വാടകയ്ക്കെടുത്തു് അവിടെ പാർത്തുകൊണ്ടു ഏകാന്തതയിൽ ഗാഢനധ്യാനത്തിന്റെ പൂർണ്ണാനന്ദം അനുഭവിക്കാൻ ആരംഭിച്ചു. വേദാന്തതത്വങ്ങളെ അനുഷ്ഠാനത്തിൽ സാക്ഷാൽക്കരിക്കാൻ പ്രയത്നം തുടങ്ങി.

## മാനസികസന്ന്യാസം

ഇങ്ങിനെ ഇടവിടാതെ നടത്തിയ അഭ്യാസംകൊണ്ടു രാമന്റെ ആദ്ധ്യാത്മികാനുഭൂതി ഉത്തരോത്തരം വളൎന്നു. ൧൮൯൯ ഒക്ടോബർ ൨൦-ാംനു- ദീപാവലിദിവസം അദ്ദേഹം സ്വയം പൂൎണ്ണമായി ആത്മാൎപ്പണം ചെയ്കയും, സകലതും സന്ന്യസിക്കയും ചെയ്തു. "രാമൻ ദീപാവലിദിവസം തന്റെ ശരീരം യഥാൎത്ഥചൈതന്യത്തിനു പണയംവെച്ചു കളിച്ചു കഴിഞ്ഞു" എന്നു് അദ്ദേഹം അച്ഛനു് എഴുതി അയച്ചു.

ഇതിനുശേഷം രാമൻ സദാ ആത്മാവിനെ അഥവാ യഥാൎത്ഥവസ്തുവിനെ ധ്യാനിച്ചു് അതിൽ മഗ്നനായിത്തുടൎന്നു രാപകൽ തിരിച്ചറിയാതെ ഒരേ പരമസാക്ഷാൽക്കാരം അഥവാ പൂൎണ്ണസത്യാന്വേഷണം മാത്രമല്ലാതെ പിന്നെവേറൊന്നും ശ്രദ്ധിച്ചില്ല.

## സഭ

ആ സമയം ൧൯൦൦ ഫെബ്രുവരിയിൽ അന്യരുമായിട്ടിടകലൎന്നു ദിവ്യാനന്ദാമൃതം ആസ്വദിക്കാൻവേണ്ടി അദ്ദേഹം തന്റെ സ്ഥലത്തു "അദ്വൈതാമൃതവർഷിണി സഭ" എന്നൊരു സ്ഥാപനം രൂപീകരിച്ചു. അതിൽ അധികവും സന്ന്യാസിമാരും മഹാത്മാക്കളും ആയിരുന്നു ഭാഗഭാക്കുകൾ.

ഈ സഭ വാരംതോറും ഒരിക്കൽ യോഗംകൂടിയിരുന്നു. യോഗങ്ങളിൽ ആത്മാൎത്ഥവും സോത്സാഹവുമായ ആലോ

ചനയ്ക്കു ശേഷം വേദാന്തപരമായി പ്രാപിച്ച തിരുമാനങ്ങളെ അംഗങ്ങൾ ഒരു വാരക്കാലം ഏകാന്തമായി പരീക്ഷിച്ചഭ്യസിക്കണമെന്നും, അനുഭവങ്ങളെ അടുത്തയോഗത്തിൽ രാമനെധരിപ്പിച്ച് കൂടുതൽ നിർദ്ദേശങ്ങൾ സ്വീകരിക്കണമെന്നും വ്യവസ്ഥചെയ്തിരുന്നു. ഈവിധം യഥാർത്ഥപരമാനന്ദത്തിൽ രാമൻ അധികമധികം പ്രമഗ്നനായി ഭവിച്ചു. തൻെറ മനോനിയന്ത്രണശക്തിയെയും അന്തഃശാന്തിയേയും ഇളക്കാൻ യാതൊന്നിനും കഴിവുണ്ടായില്ല.

## ആദ്യലേഖനം

പുറമേ നോക്കുന്നവർക്ക് രാമൻ ചിലപ്പോൾ വളരെ പ്രയത്നശാലിയായി തോന്നിയിരുന്നാലും ആഭ്യന്തരമായി അദ്ദേഹം സനാതനസമാധാനപദം ആസ്വദിച്ചിരുന്നു. ഇക്കാലത്തുതന്നെയാണ് ഫൃവൻവ്യ-ൽ വിദ്യാർത്ഥിമണ്ഡലത്തിൻെറ ഗുണത്തിനുവേണ്ടി രാമൻ മാത്തമാററിക്സ് പഠനത്തെപ്പററി ഒരു പ്രസംഗംചെയ്കയും അതു പിന്നീടൊരു ലഘുലേഖാരൂപത്തിൽ പ്രസിദ്ധീകരിക്കയും ചെയ്തതു്. അതാണ് "ഗണിതശാസ്ത്രത്തിൽ എങ്ങിനെ സാമർത്ഥ്യം നേടാം?" എന്ന പുസ്തകം ഇതദ്ദേഹത്തിൻെറ ആദ്യത്തെ ഇംഗ്ലീഷുപ്രസംഗവും ഇംഗ്ലീഷുപുസ്തകവും ആണു്. പിന്നീടു പലഭാഷകളിലും ലേഖനമെഴുതാറുണ്ടായിരുന്നു.

## വിപുലമായ പഠനം

രാമൻെറ തീക്ഷ്ണമായ പഠനാർത്തികൊണ്ടു മതതത്വജ്ഞാനവിഷയകമായ പാശ്ചാത്യഗ്രന്ഥസമുച്ചയത്തിൻെറ ഒരു മുഴലൈബ്രറിതന്നെ കുറച്ചുസമയംകൊണ്ടു അദ്ദേഹം പഠിച്ചുതീർത്തു. ഉപനിഷത്തുകളിലെ മഹർഷിമാർ—പതഞ്ജലി, ജൈമിനി, കണാദൻ, കപിലൻ, ഗൗ

തമൻ, വ്യാസൻ, കൃഷ്ണൻ, ശങ്കരൻ എന്നിവരുടെ കൃതികളും ഹാഫിസ്സ്, അട്ടർ, ഷാംസ്ററബ്രിസ്സ്, മൗലാനാറൂം, കാണ്ടു്, ഷോപ്പ്നോർ, ഫിഷ്ട്, ഹെഗൽ, ഗേഥേ, കാർലൈൽ എന്നിവരുടെ ഗ്രന്ഥങ്ങളും, തുളസീദാസൻ, സൂരദാസൻ, കബീർ, തുകാരാമൻ, നാനാക് എന്നി ഗ്രന്ഥകർത്താക്കളും നിസ്തുക്കമായി അദ്ദേഹത്തിനെ വളരെ പ്രചോദിപ്പിച്ചിരുന്നു. ഇവയെല്ലാം ഒരുപോലെ കരതലാമലകതുല്യം അദ്ദേഹത്തിനു കരസ്ഥമായിരുന്നു. പേർഷ്യൻ, ഇംഗ്ലീഷ്, ഉർദ്ദു, ഹിന്ദി, സംസ്കൃതം എന്നി ഭാഷകളിലെ സാഹിത്യങ്ങൾ അദ്ദേഹത്തിനു ഒരുപോലെ പരിചിതങ്ങളായിരുന്നു. വേദങ്ങൾ നാലും രാമൻ ഫൻറന്നു-ൽ പഠിച്ചു. ഓരോ മന്ത്രത്തിൻെറയും ആചാര്യനായും പ്രാമാണികനായും താൻ ഭവിച്ചു. ഒരു ഭാഷാശാസ്ത്രജ്ഞൻെറ സൂക്ഷ്മവും സ്ഖലിതരഹിതവുമായ രീതിയിൽ അദ്ദേഹം ഓരോ വാക്കും അപഗ്രഥിച്ചിരുന്നു സാഹിത്യത്തിൻെറ നായകൻ മാത്രമല്ല, സയൻസിൻെറയും ഗണിതശാസ്ത്രത്തിൻെറയും നല്ലൊരു പണ്ഡിതനായിരുന്നു രാമൻ. അദ്ദേഹം സയൻസിനെ സ്നേഹിക്കയും കെമിസ്ത്രി, സസ്യശാസ്ത്രം ഇവയിൽ കടന്നു അഭ്യാസം ചെയ്കയും ചെയ്തിരുന്നു സയൻസിൻെറ തത്വജ്ഞാനത്തിൽ അദ്ദേഹത്തിൻെറ സവിശേഷജ്ഞാനം "പരിണാമവാദം" (Evolution Theory) സംബന്ധിച്ചായിരുന്നു. സ്പൈനോസാ, സ്പെൻസർ, ഡാർവിൻ, ഹേയ്ക്കൽ, ററിൻഡൽ, ഹക്സിലി, പ്രൊഫസർ ജെയിംസ്സ് എന്നിവരുടെ സത്യസന്ധതയും ശാസ്ത്രീയചാരിത്ര്യവും അദ്ദേഹം ആസ്വദിച്ചു. ഇങ്ങനെ രാമൻ സ്വയം പാണ്ഡിത്യത്തിൻെറ ഒരു അത്ഭുതരൂപം ആവഹിച്ചു തൻെറ മുപ്പത്തിമൂന്നുവർഷജീവിതകാലത്തിലെ ഓരോ ക്ഷണനേരവും രാമൻ അതിഭംഗിയായി വിനിയോഗിച്ചു എന്നു തോന്നുന്നു അവസാനനിമിഷംവരെ അദ്ദേഹം കഠിനവേല ചെയ്തിരുന്നു.

അമേരിക്കയിൽ ആയിരുന്നപ്പോൾ, അദ്ദേഹം രണ്ടു വർഷംകൊണ്ടു പ്രയത്നമേറിയ പബ്ളിക്ക്പ്രഭാഷണങ്ങൾ ചെയ്തുകൊണ്ടിരുന്നിട്ടും അവയ്ക്കിടയിൽ അമേരിക്കൻസാഹിത്യത്തിന്റെ മിക്ക ഭാഗവും വായിക്കയും വാൾട്ട് വിററുമാൻ, തോറൊ എന്നിവരുടെ സ്വതന്ത്രജപങ്ങളിൽ പ്രത്യേക ആഹ്ളാദം ആസ്വദിക്കയും ചെയ്തു.

## സ്വഭാവവും വ്യക്തിപ്രത്യേകതയും

“ലോകത്തിലെ ഗ്രന്ഥകാരന്മാർ, ദീർഘദർശികൾ, കവികൾ, ഗൂഢമതസ്ഥർ (Mystics) മുതലായവരെപ്പററി അദ്ദേഹം ചർച്ചചെയ്തിരുന്നപ്പോൾ താനൊരു ആശ്ചര്യകരമായ മനോഭാവം പ്രദർശിപ്പിച്ചിരുന്നു. പാണ്ഡിത്യപ്രകടനമോഹം തീരെ കണ്ടിരുന്നില്ല. നടിക്കപ്പെട്ട അഹങ്കാരത്തിന്റെ നിഴലോ തന്റെ സ്വന്തരീതിയിൽ നിഷ്പക്ഷമായി ഗുണദോഷനിരൂപണം ചെയ്തിരുന്നപ്പോൾ കപടമായ യാതൊന്നുമോ തന്നിൽ സ്ഫുരിച്ചിരുന്നില്ല. രാമൻ സ്വയം അത്യുന്നതനിലയിലുള്ള ഒരു പണ്ഡിതനും സയൻസുകാരനും ആദ്ധ്യാത്മികവാദിയും ഒന്നിച്ചു രൂപമെടുത്ത ഒരു ഉൽകൃഷ്ട മഹാനായിരുന്നു. ബുദ്ധിപരമായ സംസ്കാരവിശേഷത്തോടുകൂടി ഒരേസമയംതന്നെ അദ്ദേഹം തന്റെ അദ്ധ്യാത്മപരിണാമഗതിയെയും വളരെ ഉച്ചത്തിൽ ഉയർത്തി നിർത്തിയിരുന്നു. ജനനിബിഡമായ ലാഹൂർ അദ്ദേഹത്തിന്റെ ആത്മവികാസത്തിനനുരൂപമായി ഭവിച്ചില്ല. സമയം കിട്ടിയപ്പോഴെല്ലാം താൻ ഹിമാലയപർവ്വതങ്ങളിലും വനാന്തരങ്ങളിലുംപോയി ഉപനിഷൽസിദ്ധാന്തങ്ങളെയും പുരാതന ആര്യൻബ്രഹ്മവിദ്യാരഹസ്യങ്ങളെയും ധ്യാനിച്ചുകൊണ്ടിരിക്കുമായിരുന്നു”

## ആത്മസാക്ഷാൽക്കാരം

"ഹൃദ്വർഷ-ൽ ഹൃഷീകേശത്തിൻസമീപം ബ്രഹ്മപുരിവനങ്ങളിൽവെച്ചാണ് രാമൻ തന്റെ ലക്ഷ്യം പ്രാപിച്ചതു്, ആത്മാവിനെ, യഥാർത്ഥചൈതന്യത്തെ സംസിദ്ധമാക്കിയതു്. അദ്ദേഹം അവിടെ ഏകനായിപ്പോയി. കുറെ ഉപനിഷത്തുകൾ മാത്രമല്ലാതെ വേറൊന്നും കൊണ്ടുപോയിരുന്നില്ല. വീണ്ടും വീണ്ടും രാമൻ അവ പഠിക്കയും രാപകൽ ഗംഗാനദീതീരത്തിൽ തുറസ്സായ പാറകളിൽ കയറിയിരുന്നു ധ്യാനിക്കയും ചെയ്തിരുന്നു. വർഷപാതമോ കഠിനാതപമോ യാതൊന്നും ഗണ്യമാക്കാതെ ആത്മാനുഭൂതിചിന്ത ഒന്നിൽമാത്രം പ്രലീനനായി താൻ കഴിച്ചുകൂട്ടി"

"ഗവേഷണത്തിൽ തന്റെ ജീവൻപോലും ഉപേക്ഷിക്കാൻ—അല്ലെങ്കിൽ ഉദ്ദിഷ്ടലക്ഷ്യം പ്രാപിക്കാൻ താൻ തീർച്ചപ്പെടുത്തുകയും അവസാനം വിജയിഭവിക്കയും ചെയ്തു"

"പിന്നിട്ടു് മായാചാപല്യമോ പശ്ചാത്താപമോ ഉണ്ടാകാത്തതും അറിയുകയും അനുഭവിക്കയുംചെയ്താൽ പിന്നെ അറിയേണ്ടതായി വേറൊന്നും ശേഷിക്കാതിരിക്കുന്നതുമായ ആ മഹോന്നതസ്ഥിതിയുടെ നിർഭയവും ആനന്ദകരവുമായ ഐക്യാവസ്ഥയിൽ അദ്ദേഹം എത്തിച്ചേർന്നു."

"അകത്തെ ദിവ്യാനന്ദത്തിന്റെ ഉറവുകൾ ഇപ്പോൾ ഇടവിടാതെയും സ്വച്ഛമധുരയായതന്നെയും അദ്ദേഹത്തിൽനിന്നു പ്രവഹിക്കയും തന്റെ ചുററിലും ആശീർവാദാനുഗ്രഹങ്ങൾ ചിതറിപ്പുതിപ്പിക്കയും ചെയ്തുവന്നു ശ്രുതിസ്മൃതികളിലെ പദ്യങ്ങളും, ഗാനങ്ങളും, വിചാരങ്ങളും, വസ്തുക്കളും തത്വജ്ഞാനത്തിലെയും മതധർമ്മശാസ്ത്രങ്ങളിലെയും പ്രശ്നങ്ങളും, രാഷ്ട്രമീമാംസയിലെയും സമുദായശാസ്ത്ര

ത്തിലെയും തത്വങ്ങളും — അദ്ദേഹത്തിൽനിന്നു എന്തെല്ലാം പുറപ്പെട്ടുവോ അതെല്ലാം തന്റെ നിഗ്രൂഢാത്മരഹസ്യങ്ങളാൽ പരിവർത്തനം ചെയ്യപ്പെടുകയും, ഒരു ഉത്തേജകമായ സൌന്ദര്യവിശേഷത്തോടും നൂതനസ്വരൂപത്തിലും രാമചൈതന്യത്തിന്റെ വേഷത്തിലും പുറത്തുവരുകയുംചെയ്തു. രാമൻ പ്രപഞ്ചമെല്ലാം തന്നിൽത്തന്നെ കണ്ടു; പ്രപഞ്ചത്തിൽ താൻ സ്വയം ദർശിച്ചു. പ്രപഞ്ചം ആസകലം ഒരാളെ അവന്റെ ശരീരമായി പരിചരിക്കുന്നതു് അവൻ സാർവ്വലൌകികാത്മാവിനെ തന്റെ തനിസ്സത്തയായി അനുഭവപ്പെടുത്തുമ്പോഴാണെന്നുള്ള മഹാനിയമം അദ്ദേഹം പ്രഖ്യാപിച്ചു.

## വ്യായാമം

കേവലം ഒരു അദ്ധ്യാത്മവാദിയോ പൌരസ്ത്യസ്വപ്നാടകനോ യോഗിയോ എന്ന നിലയിൽ ഒരു വെറും ചക്രവർത്തിയെപ്പോലെമാത്രമായിരിക്കാതെ, താൻ ശരീരവ്യായാമത്തിന്റെ ഒരു വലിയ പക്ഷപാതിയുംകൂടി ആയിരുന്നു. ദേഹവ്യായാമത്തിനു പുതിയ പുതിയ പദ്ധതികൾ കണ്ടുപിടിക്കാൻ അദ്ദേഹം ഉല്ലാസം പ്രകടിപ്പിച്ചിരുന്നു. തന്റെ ദൈനന്ദിനവ്യായാമം ഉപേക്ഷിക്കാൻ അദ്ദേഹം ഒരിക്കലും ശക്തനായിരുന്നില്ല. രാമന്റെ മരണത്തിനു കുറെനിമിഷങ്ങൾക്കുമുമ്പുപോലും, രാമൻ പതിവുപോലെ ശരീരവ്യായാമംചെയ്തതായി കാണപ്പെട്ടു. ഇങ്ങനെ മെലിഞ്ഞ ദുർബ്ബലമായ ഒരു ശരീരത്തിൽനിന്നു, മാനിന്റെ രീതിയിൽ വഴക്കത്തോടുകൂടി പ്രയത്നിക്കത്തക്ക അതിബലിഷ്ഠനായ ഒരു മഹാപുരുഷനായി താന്നെ സ്വയം അദ്ദേഹം രൂപാന്തരപ്പെടുത്തി. അദ്ദേഹം വലിയ വേഗതയുള്ള ഒരു പാദസഞ്ചാരിയായിരുന്നു. ഹിമവൽപാർശ്വങ്ങളിൽ രാമൻ ദിവസം നാല്പതുമൈലിൽ അധികം സഞ്ചരിക്കാറുണ്ടായി

രുന്നു. അമേരിക്കായിൽവെച്ചു് ഒരിക്കൽ അദ്ദേഹം ഒരു നാല്പതുമൈൽ ഓട്ടത്തിൽ മത്സരിച്ചു ജയിച്ചു. പട്ടാളക്കാർമാത്രം പങ്കെടുക്കാമായിരുന്ന ആ ഓട്ടത്തിൽ അദ്ദേഹം വെറും തമാശയ്ക്കുവേണ്ടി മത്സരിക്കയായിരുന്നു. പട്ടാളക്കാരിലെ വിജയിയെക്കാൾ രണ്ടുമണിക്കൂർസമയംമുമ്പേ രാമൻ നിർദ്ദിഷ്ടസ്ഥലത്തെത്തിയിരുന്നു. ഒരു ചെറുകൗപീനവും ധരിച്ചു്, ഒരു കമ്പിളിയും എടുത്തു്, ഗംഗോത്രി, യമുനോത്രി, ബദരീനാഥം, കേദാർനാഥം മുതലായ ഹിമവൽകൊടുമുടികളിൽ അദ്ദേഹം കയറിപ്പോയിരുന്നു. ഹിമസംഘാതങ്ങളിൽക്കൂടി താൻ യമുനോത്രിമുതൽ ഗംഗോത്രിവരെ സഞ്ചരിച്ചു. മഞ്ഞുകൂട്ടങ്ങളുടെ അകത്തു ജീവിക്കയും ഗഹനവും ഭയങ്കരവുമായ വനപ്രദേശങ്ങളിൽ തനിയേ ഗുഹകളിൽ കിടന്നുറങ്ങുകയുംചെയ്തിരുന്നു. മരണത്തെയും ഭയത്തെയും എതിർത്തുകൊണ്ടു് അർദ്ധരാത്രിക്കു രാമൻ കറുത്ത ഘോരാരണ്യങ്ങളിൽ അലഞ്ഞുതിരിഞ്ഞിരുന്നു. അദ്ദേഹം ബദ്ധനിർഭയനും, ധൈര്യശാലിയും, ശക്തിപൂർണ്ണനും, ബലിഷ്ഠനും, മനോഹരനും ആയിരുന്നുവെങ്കിലും, അതേസമയം സൗമ്യനും, വിനീതനും, ശിശുസ്വഭാവക്കാരനും, പരിശുദ്ധനും, ഉൽകൃഷ്ടഹൃദയനും, ആത്മാർത്ഥശീലനും, ഉത്സാഹിയും, ഭാവംനടിക്കാത്തവനും കൂടിയായിരുന്നു. അതിനാൽ, സത്യത്തിനുവേണ്ടി ആർത്തിപ്പെട്ടു ക്ലേശിക്കുന്ന ഹൃദയത്തോടുകൂടി അദ്ദേഹത്തോടു സമ്പർക്കം ചെയ്ത എല്ലാവർക്കും വിലതീരാത്ത ഫലം സിദ്ധിക്കാതെ തരമില്ലായിരുന്നു. ഓരോ പ്രസംഗത്തിനും, ക്ലാസ്സദ്ധ്യാപനത്തിനുംശേഷം ചോദ്യങ്ങൾ ചോദിക്കപ്പെടുകയും അവയെല്ലാം സദാ വ്യക്തമായും, ചുരുക്കമായും, മധുരമായും, സ്നേഹപൂർവ്വം ഉത്തരം പറയപ്പെടുകയും ചെയ്തിരുന്നു. അദ്ദേഹം എല്ലായ്പോഴും ആനന്ദവും ശാന്തിയുംകൊണ്ടു് അഭിഷിക്തനായി കാണപ്പെട്ടു. അനസ്യൂതാനന്ദത്തിന്റെ ഉറവസ്ഥാനമായും, സംഭാഷണമോ, എഴുത്തോ, വായ

നയോക്കൂടാതെയിരുന്ന സമയമെല്ലാം വിശുദ്ധപ്രണവധ്വനി (ഓങ്കാരനാദം) പുറപ്പെട്ടുവിച്ചുകൊണ്ടിരുന്നതായും കാണപ്പെട്ടു. ഓരോന്നിലും, എല്ലാത്തിലും അദ്ദേഹം ദിവ്യത കാണുകയും പ്രതിഫലിപ്പിക്കയും ചെയ്തുവന്നു. ഓരോന്നിനെയും, ഓരോരുത്തരെയും താൻ "അനുഗ്രഹീത ദിവ്യത്വമേ!" എന്നു സംബോധനചെയ്തുവന്നു.

ഒരു കുഞ്ഞിനെയും ഒരു മഹർഷിയെയുംപോലെ അദ്ദേഹം സ്വതന്ത്രൻ — മുക്തൻ — ആയിരുന്നു. പല ദിവസങ്ങൾ തുടച്ചയായി രാമൻ ഈശ്വരചൈതന്യത്തിൽ മുഴുകിക്കഴിച്ചുകൂട്ടമായിരുന്നു ഭാരതവർഷ(ഇൻഡ്യാ)ത്തോടു അദ്ദേഹത്തിനുണ്ടായിരുന്ന നിശ്ചലഭക്തിയും, അവിടുത്തെ അജ്ഞജനാവലികളെ ഉദ്ധരിക്കാനുണ്ടായിരുന്ന ആത്തിയും നിസ്തക്കം സമ്പൂർണ്ണസ്വാർത്ഥത്യാഗരൂപം അവലംബിച്ചു പരിലസിച്ചിരുന്നു

## വ്യക്തിവൈശിഷ്ട്യം.

രാമതീർത്ഥന്റെ വ്യക്തിവിശേഷം ഒരുവക വിസ്ഫോടനസ്വഭാവത്തോടുകൂടിയതാണു്. യാതൊന്നും പറയാനില്ലാത്തതുപോലെ മാസക്കണക്കിനു അദ്ദേഹം ചിലപ്പോൾ മൌനിയായി കാണപ്പെടും. അപ്പോൾ അദ്ദേഹം ആനന്ദതുന്ദിലനായിരിക്കും. പെട്ടെന്നു് ഒരു അഗ്നിപർവ്വതംപോലെ അദ്ദേഹം പൊട്ടിപ്പുറപ്പെട്ടു തന്റെ ചിന്തകളെ ഒരു അസംസ്കൃതരൂപത്തിൽ വെളിക്കു പ്രവഹിപ്പിക്കും. താൻ എന്തെങ്കിലും പറകയോ എഴുതുകയോ ചെയ്യാൻതുടങ്ങിയാൽ, വളരെ ഉത്തേജകവും, സ്വകപോലകല്പിതവും ആയ സ്വരൂപത്തിൽ എന്തെങ്കിലും കിട്ടുമെന്നു ആക്കും തീർച്ചപ്പെടുത്താമായിരുന്നു. അത്യുന്നതമായി സംസ്കരിക്കപ്പെട്ട വികാരനിർഭരത, ചിന്തയുടെ സുധീരസ്വാതന്ത്ര്യത, അതിമഹത്തായി ഉച്ചകോടിയിൽ എത്തി

യിരുന്ന പ്രതിഭാവിലാസം — ഇവ രാമന്റെ വ്യക്തിപ്രത്യേകതയുടെ ആകർഷണീയപ്രകൃതത്തെ സംഘടിപ്പിച്ചിരുന്നു. അദ്ദേഹം അത്യഗാധമായ ആത്മാർത്ഥതകൊണ്ടു നിറഞ്ഞവനും അപ്രതിരോധ്യമാധുര്യവാനും ആയിരുന്നു. ഹിന്ദുക്കളും മുസ്ലിമിങ്ങളും ഒരുപോലെ അദ്ദേഹത്തെ സ്നേഹിച്ചിരുന്നു. അദ്ദേഹത്തിനെ കാണുമ്പോൾതന്നെ പുതിയ ആദർശങ്ങളും നൂതനമായ ഓജസ്സുകളും, നവീനദർശനങ്ങളും, പുതുവികാരങ്ങളും വന്നു ആരെയും പ്രചോദിപ്പിക്കുമായിരുന്നു.

## സിദ്ധാന്തങ്ങളും അഭിപ്രായങ്ങളും.

രാമൻ പഠിപ്പിച്ചതെല്ലാം താൻ ഭംഗിയായി ചിന്തിച്ചിരുന്നുവെന്നുമാത്രമല്ല, തന്റെ സ്വന്തജീവിതത്തിൽ പരിചയിച്ചു വാസ്തവത്തിൽ പരീക്ഷിച്ചതും സത്യമെന്നുകണ്ടു ബോധ്യപ്പെട്ടതുംകൂടെയായിരുന്നു. പ്രായോഗികമതത്തിൽ താൻ വിശ്വസിച്ചിരുന്നുവെന്നു അദ്ദേഹം പറയുകപതിവായിരുന്നു. തന്റെ ചിന്താനുസാരം ജീവിതകലാപ്രകാശമാനമായ വിശ്വാസം ഉൾക്കൊള്ളുന്നതാണു്. സയൻസിൽ സത്യംകണ്ടുപിടിക്കാൻ പ്രമാണത്തിനു നിസ്സാരസ്ഥാനം മാത്രമേഉള്ളല്ലോ. അതുപോലെ മതത്തിലും പ്രമാണത്തിനു അല്പവിലയോ, വിലയില്ലായ്മയോ മാത്രമേ ഉണ്ടായിരിക്കാവുവെന്നും, നമ്മുടെ ജീവനെ ആ മതത്തിൽതാങ്ങി നിർത്തിവെച്ചു സത്യസ്ഥിതി പരീക്ഷിക്കേണ്ടതാണെന്നും അദ്ദേഹം പറയുന്നു. സ്വജീവിതത്തിലെ ജയാപജയങ്ങൾ മുഖേനയോ, സ്വാത്മസാക്ഷാൽക്കാരംകൊണ്ടോ ഓരോരുത്തരും ആഭ്യന്തരമനുഷ്യനായ — സ്വസത്തയായ — ആത്മാവിനെ പ്രാപിക്കണം. ജീവൻതന്നെയാണു് മഹത്തമമായ വെളിപാടു്. രാമന്റെ പ്രഭാഷണങ്ങളുടെയെല്ലാം അടിത്തട്ടിൽകൂടി ഒഴുകുന്ന ഉന്നതമായആശയം മനുഷ്യർ ശരീര

ബോധമാകുന്ന അഹങ്കാരം ത്യജിക്കയും, സ്വസ്വത്തയെ പ്രപഞ്ചത്തിന്റെ ആസകലസത്തയായി സാക്ഷാൽക്കരിക്കയും ചെയ്യണമെന്നാണു്. എല്ലാപരിമിതികൾക്കും ഉള്ള ഹേതു വ്യാജമായ അഹംഭാവനയാണു്. അതിനെ ദൂരെ തള്ളുക. അപ്പോൾ മനുഷ്യന്റെ ചൈതന്യം എല്ലായിടവും എല്ലാപദാർത്ഥങ്ങളിലും വ്യാപിച്ചുനില്ക്കുന്ന സാർവ്വലൌകികചൈതന്യംതന്നെയാണെന്ന ബോധ്യമാകും. ഈ മഹത്തരമായ ജീവിതം അനുഭവപ്പെട്ടത്തേണ്ടതാണു്. ഇതു സാധിക്കാനുള്ള എല്ലാമാർഗ്ഗങ്ങളും രാമൻ അനുവദിക്കുന്നു. സാക്ഷാൽക്കാരാവസ്ഥ നമുക്കു നൽകുന്നസാധനം റോസാപ്പൂമെത്തയോ, മുള്ളുമെത്തയോ എന്തായിരുന്നാലും അതു അനുഗ്രഹിക്കപ്പെടേണ്ടതാണു്. ഈ സാക്ഷാൽകാരത്തിനു സമ്പൂർണ്ണസ്വാർത്ഥത്യാഗം സുപ്രധാനമായ ഒരു പൂർവ്വാംഗം ആണു്. ഭിന്നഭിന്നവ്യക്തികൾക്കു ഭിന്നഭിന്ന രീതികളിലാണിതുസാധിക്കേണ്ടതു്. അതിനാൽ അദ്ദേഹം തന്റെ പ്രധാനതീരുമാനങ്ങളുടെ സാമാന്യസ്വരൂപങ്ങൾ മാത്രമേ സ്പഷ്ടമാക്കുന്നുള്ളൂ. പിന്നിട്ടു് അദ്ദേഹത്തിനു ഏററവും സഹായകരമായിരുന്ന പദ്ധതികളെ ചിത്രീകരിക്കുന്നുമുണ്ടു്.

## ആദർശം.

വേദാന്തം അദ്ദേഹത്തിനു വെറും ധിഷണാപരമായ ഒരു ബോധ്യം മാത്രമായിരുന്നില്ല; അതു പ്രേമമാകുന്ന പാവനഹോമകുണ്ഡത്തിൽ ശരീരവും മനസ്സും ഏററവും ഗംഭീരമായും ശുദ്ധമായും ബലികൊടുക്കുക എന്നതാകുന്നു. സകലശബ്ദവും നിലയ്ക്കയും സൂര്യചന്ദ്രന്മാർ അലിഞ്ഞുപോകയും ബ്രഹ്മാണ്ഡകടാഹം മുഴുവനും സ്വപ്നത്തിലെപ്പോലെ കേവലമൊരു തിരമാലയാകയും അപരിമേയത്തിൽ അതു ലയിച്ചു മഗ്നമാകയുംചെയ്യുമ്പോലെ ശരീരമനസ്സുകളുടെ അതിരുകളെ അതിക്രമിച്ചു അങ്ങേപ്പുറത്തുകടക്കുന്ന ബോ

ധ്യാതീതാവസ്ഥയിലെ ഭംഗിയേറിയ പ്രശാന്തതയാണ് രാമ ൻെറ വേദാന്തം. ഇവിടെനിന്നാണ് താൻ തന്നിലേയ്ക്കു കയറി താഴെയുള്ള പ്രാപഞ്ചികകാഴ്ചകളെ കാണ്മാൻ നമു ക്കു കോവണി ഇറക്കിത്തരുന്നതു്. നിത്യശാന്തി അവിടെ പ്രസരിക്കുന്നു. മനുഷ്യനവിടെ ഈശ്വരനിലേക്കു സമ്പൂ ർണ്ണംനഷ്ടപ്പെടുന്നു. അവിടെ വാദപ്രതിവാദം ആസകലം സമാപിക്കുന്നു അവിടെനില്ക്കുന്നവർ വെറുതെ ചുററും നോക്കി മന്ദഹസിക്കയും ഓരോ പദാൎത്ഥങ്ങളോടും ഇങ്ങി നെ പറകയും ചെയ്യുന്നു:—

"നീ നല്ലതാണു്; നീ പരിശുദ്ധനാണു്; നീ വിശു ദ്ധനാണു്; നീ അതുതന്നെയാണു് (തത്വമസി)"

"അവിടെദ്ദിനകരൻ പ്രകാശിച്ചീടുന്നില്ലാ,
അവിടെ നിശാകരൻ തിളങ്ങിക്കാണ്മാനില്ലാ,
പ്രാണങ്ങൾ ശബ്ദാദികൾ മൗനത്തിൽ ലയിക്കുന്നു
ചേണാൎന്നോരാത്മാവിൻെറ മധുരനിദ്രയിങ്കൽ,
സകലജീവൻ-സുഖം-വിശ്രമിച്ചരുളുന്നു
ശകലംപോലും ദേവനരലോകാത്മാവില്ല;
ഭാസുരസമ്പൂൎണ്ണശാന്തിസമസ്ഥതാപ്രഭാവങ്ങൾ
ഭാസിച്ചുനിന്നീടുന്നു, കാണില്ലാ വേറെയൊന്നും.

## സഞ്ചാരങ്ങൾ

൧൯൦൪-ലെ വേനൽക്കാലവെക്കേഷനിൽ കാശ്മീര ത്തിൽ ഒരു വിനോദയാത്രയ്ക്കു അദ്ദേഹം പോയി. ശ്രീന ഗരം സന്ദൎശിക്കയും അവിടെനിന്നു അമരനാഥംവരെ ഒരു തീൎത്ഥയാത്ര നിൎവഹിക്കയുംചെയ്തു. ൧൯൦൪ ഒടുവിൽ തി രിയെവന്നപ്പോൾ അദ്ദേഹം ജ്വരവും വയററുവേദനയും കൊണ്ടു വളരെ ക്ലേശിച്ചു. ഒരുരാത്രി ആശ സൎവ്വവും നശി ക്കയും അദ്ദേഹം ബോധരഹിതനായി കഴിക്കയുംചെയ്തു.

എന്നാൽ പ്രകൃതി വേറെയെന്തോ കരുതിയിരുന്നതിനാൽ അടുത്തനാൾ അദ്ദേഹത്തിനു പൂർണ്ണസുഖംകിട്ടി. തദനന്തരം തന്റെ ചിന്തകളും ആശയങ്ങളും കഴിയുംവേഗം ജനങ്ങളെ അറിയിക്കാൻ അദ്ദേഹം തിടുക്കംകൂട്ടി. ഇതിലേക്കവേണ്ടി സ്വാമിനാരായണൻ നടത്തിവന്നതും, പ്രധാനമായി എൽ ഹരിലാൽ എന്നൊരാൾ സഹായിച്ചിരുന്നതും ആയ "ആനന്ദപ്രസ്സി"ൽ (ഇതൊരു പുതിയ അച്ചടിശാലയായിരുന്നു) നിന്നു "അലീഫ്" എന്ന പേരിൽ ഒരു ഉറുദുപത്രം ആരംഭിക്കയും കുറേക്കാലം നടത്തുകയും ചെയ്തു. ഈ പത്രത്തിൽ പുതിയ പുതിയ ലേഖനങ്ങൾ പ്രസിദ്ധീകരിക്കാൻ രാമനു വളരെ രസംതോന്നിയതിനാൽ കോളേജിലുണ്ടായിരുന്ന രണ്ടുമണിക്കൂർ ജോലികൂടി ഉപേക്ഷിക്കാൻ അദ്ദേഹം നിർബ്ബന്ധിതനായി. ഇതിനിടയിൽ സമുദ്രംകാണാനുള്ള മോഹംമൂലം താൻ കറാച്ചിയിലും സുക്കൂറിലും പോയിരുന്നു. അവിടെ ചില ഭയവേറിയ അഭിനന്ദകന്മാർ അദ്ദേഹത്തെ ആദരപൂർവ്വം സ്വീകരിക്കയും, തനിക്ക പണമൊന്നും ഇല്ലാതിരുന്നുവെങ്കിലും കുറച്ചുനാൾ അവിടെ വളരെ ഉല്ലാസമായി കഴിക്കയുംചെയ്തു. "അലിഫ്" പത്രത്തിന്റെ മൂന്നാമത്തെ പ്രതി പുറപ്പെട്ടുവിച്ചുകഴിഞ്ഞപ്പോൾ തനിക്കു തന്റെ കുടുംബത്തിൽ അടച്ചിരിക്കയോ, ജനബഹളംനിറഞ്ഞ പട്ടണങ്ങളിൽ ഞെരുങ്ങിയിരിക്കയോ ചെയ്യാൻ തരമില്ലാത്തവിധം ആദ്ധ്യാത്മികത്വം രാമനിൽ നിറഞ്ഞുകവിഞ്ഞുപോയി.

### വാനപ്രസ്ഥാശ്രമം

അതിനാൽ ൧൯൦൦ ജൂലൈമാസത്തിൽ അദ്ദേഹം ഉദ്യോഗം രാജികൊടുത്തു് തന്റെ ഭാര്യയും കുഞ്ഞുങ്ങളും ഉൾപ്പെടെ ചില സ്നേഹിതന്മാരുമായി അരണ്യങ്ങളിലേക്കു തിരിച്ചു അവരെല്ലാം ഹരിദ്വാരത്തിൽചെന്നു് അവിടെനിന്നും "ദേവപ്രയാഗ"വഴി ടെഹ്രിയിൽ എത്തി അവിടെ ഗംഗാതീരത്തു ഒരു തോട്ടത്തിൽ വളരെ മനോഹരവും

ആകർഷകവും എന്നാൽ ഏകാന്തവും, ശാന്തവും ആയ ഒരു സ്ഥാനത്തു് താമസിക്കാൻ തുടങ്ങി.

## പരമാത്മവിശ്വാസവും ഒരു സംഭവവും

ഇവിടെവച്ചു കൂട്ടുകാരുടെ കയ്യിൽ പണമെന്തെങ്കിലും ഉണ്ടെങ്കിൽ അതെല്ലാം ഗംഗാനദിയിൽ എറിഞ്ഞുകളയാൻ രാമൻ ആജ്ഞാപിക്കയും, ഈശ്വരനിൽ വിശ്വസിച്ചു് സകലതും സംരക്ഷിച്ചു താങ്ങിക്കൊണ്ടുപോകുന്ന പരമശക്തനിൽ ലയിച്ചു മഗ്നരായിരിക്കാൻ ഉപദേശിക്കയും ചെയ്തു. ആർക്കെങ്കിലും എന്തെങ്കിലും ആവശ്യംസാധിക്കാതെ കഷ്ടപ്പാടുവരുന്നുവെങ്കിൽ അതു് അയാളുടെ ഈശ്വരവിശ്വാസരാഹിത്യംകൊണ്ടാണെന്നും അങ്ങിനെയുള്ളവൻ സൃഷ്ടികർത്താവിൽ വിശ്വാസംകൂടാതെ കഷ്ടപ്പെട്ടു ജീവിക്കുന്നതിനെക്കാൾ മരിക്കുന്നതാണു് ഉത്തമമെന്നും അദ്ദേഹം പറഞ്ഞു.

ആദിവസം ഹൃഷീകേശത്തിലെ കൽക്കട്ടാക്ഷേത്രത്തിന്റെ മാനേജർ, സ്വാമി രാമനാഥൻ ഗംഗോത്തരിമാർഗ്ഗത്തിലുള്ള ക്ഷേത്രങ്ങളുടെ ഭരണത്തിനു ഏർപ്പാടുചെയ്യുന്ന വകയ്ക്കായി സഞ്ചരിക്കുകയായിരുന്നു. അദ്ദേഹം രാമനെപ്പററി കേൾക്കുകയും ദർശനത്തിനു തോട്ടത്തിൽവരുകയും ചെയ്തു

രാമൻ ഈശ്വരചൈതന്യത്തിൽ പൂർണ്ണമഗ്നനായിട്ടിരിക്കുന്നതു കണ്ടപ്പോൾ "ഇങ്ങിനെ ആദ്ധ്യാത്മികസാധനകൾചെയ്തുകൊണ്ടിരിക്കുന്ന ഇവർക്കു പ്രതിമാസം പത്തുരൂപാവിലയ്ക്കുള്ള ഭക്ഷണപദാർത്ഥങ്ങൾ കൊടുക്കണെ"മെന്നു മാനേജർ തന്റെ കൂടെയുണ്ടായിരുന്ന കച്ചവടക്കാരനോടു സ്വമേധയാ കല്പിച്ചു.

ആശ്ചര്യകരമായ ഈ സംഭവം കണ്ടതിനുശേഷം സകലർക്കും അത്ഭുതവും ഈശ്വരനിൽ പരിപൂർണ്ണവും ദൃഢവുംആയ വിശ്വാസവും പിടിപെട്ടു് മുമ്പില്ലാതിരുന്ന

വിധം സംതൃപ്തിവന്നു. എല്ലാവരും അവിടെ സാധനചെയ്തുതുടങ്ങി. പൂർണ്ണഭക്തി വിശ്വാസങ്ങളോടുകൂടി ധ്യാനം ചെയ്തു് അവർ ദിവസംനയിച്ചുവന്നു. കൂടുതൽചൈതന്യത്തോടും പൂർണ്ണമായ ഓജസ്സോടും രാമനിപ്പോൾ ''അലീഫ്'' പത്രത്തിനു് ലേഖനങ്ങൾ അയച്ചുതുടങ്ങി.

ഒരു രാത്രി രാമൻ പെട്ടന്നു് മററെല്ലാവരും ഉറങ്ങിക്കിടക്കെ അർദ്ധരാത്രിയ്ക്കു തനിയേ എഴുന്നേററു് പുറപ്പെട്ടു് ഉത്തരകാശിയിലേക്കു് യാത്രതുടങ്ങി. കറുത്തിരുണ്ട ഹിമാലയൻ ഞെരുക്കമുട്ടുകകളിൽ തപ്പിത്തടഞ്ഞു പോയപ്പോൾ സകലതും നിശ്ശബ്ദമായിരിക്കെ, മേഘങ്ങൾ ഉരുണ്ടുകൂടി; ഇടിമിന്നൽ മിന്നിത്തുടങ്ങി. കൊടുങ്കാററോടുകൂടി അതിവർഷം പൊട്ടിപ്പുറപ്പെടുകയും, നഗ്നപാദനും, നഗ്നശിരസ്സനും കുടയോ വസ്ത്രങ്ങളോ കൂടാതെ ഒരു തുണിമാത്രം ഉടുത്തിരുന്നവനും ആയ ഈ ഏകസഞ്ചാരിയുടെ മേൽ ധാരപതിക്കയുംചെയ്തു. എന്നിട്ടും, കൂസൽകൂടാതെ രാമൻ മുമ്പോട്ടുതന്നെപോയി. ഘോരവർഷംകാരണം കുത്തനേ നില്ക്കുന്ന പാറകളിൽനിന്നു് വെള്ളം കുതിച്ചുചാടിവന്നു. തന്റെ മുമ്പിലേ വഴി മുറിച്ചുകളഞ്ഞതുവരെ അദ്ദേഹം നടന്നു. എന്നിട്ടും അദ്ദേഹത്തിനു് അധൈര്യം തോന്നിയില്ല. വള്ളികളും ചെടികളും പിടിച്ചുതാങ്ങിക്കൊണ്ടു് പർവ്വതസാനുവിലേക്കു് വലിഞ്ഞിഴിഞ്ഞുകയറി. ഇത്തരം സന്ദർഭത്തിൽ ഒരു മലയാടുപോലും ഈവിധമൊരു കൃത്യം ചെയ്യുമായിരുന്നില്ല. ഒരു ക്ഷണനേരംകൊണ്ടു് ജലപ്രവാഹത്തിന്റെ എതിക്കരെ ചെല്ലുകയും ഒരു കുന്നിന്റെ മുകളിൽ കയറിനിന്നു് "ഓം! ഓം!! ഓം!!!" എന്ന മന്ത്രം വിളിച്ചുചൊല്ലുകയും രാമൻ വാസ്തവത്തിൽ അനുഷ്ഠിച്ച കൃത്യമാണു്. യാതൊന്നും തന്നെ ഉപദ്രവിച്ചില്ല. ഒന്നിനും തന്നെ മുറിപ്പെടുത്താൻ കഴിഞ്ഞിരുന്നുമില്ല. പരമാത്മാവാണു് താനെന്നു് ബോധിച്ചവനെ ആക്കും ഒന്നിനും

ദ്രോഹിപ്പാൻ കഴിവില്ല. മൃത്യുപോലും അത്തരമൊരുത്തന്റെ ആജ്ഞകളെ കാത്തു് നിൽക്കേണ്ടതാണു്.

രാമൻ പെട്ടെന്നിങ്ങനെ പൊയ്ക്കളഞ്ഞതുമൂലം, രാമന്റെ ഭാര്യ ഇടിയേററതുപോലെ ഞെട്ടുകയും രോഗഗ്രസ്തയാകയും ചെയ്തു. കുറേദിവസങ്ങൾക്കുശേഷം രാമൻ തിരിയെവന്നിട്ടും അവരുടെ രോഗം സ്വയം ഭേദമായില്ല. അതിനാൽ ചെറിയ കുഞ്ഞിനോടുകൂടി (ബ്രഹ്മാനന്ദനെന്നാണിതിന്റെ പേർ) തിരിയെ വീട്ടിലേക്കുപോകാൻ ആ സ്ത്രീരത്നം ആഗ്രഹിച്ചു. അതിനാൽ സ്വാമി നാരായണനെ മൊരുമിച്ചു് തിരികെ പോകാൻ രാമൻ അവരെ അനുവദിച്ചു. നാരായണൻ അവരെ സമതലങ്ങളിൽക്കൊണ്ടുപോയി വിട്ടുംവെച്ചു് തിരിയെ എത്തി.

## സന്യാസാശ്രമം

കാടുകളിൽ ഏകാകിയായി ആറുമാസത്തോളം താമസിച്ചതിനുശേഷം ൧൯൦൨-ആരംഭത്തിൽ, സ്വാമി വിവേകാനന്ദൻ ചരമമടഞ്ഞതിനു് ഏതാനുംദിവസങ്ങൾക്കുമുൻപു്, സന്യാസംസ്വീകരിപ്പാൻ രാമൻ ആഗ്രഹിച്ചു. അതിനു് യോഗ്യതസിദ്ധിച്ചതായി സ്വയം തോന്നുന്നസമയം ഗംഗാനദീതീരത്തുവെച്ചു് സന്യാസം സ്വീകരിപ്പാൻ ശാരദാമഠത്തിലെ ശ്രീശങ്കരാചാര്യർ മുമ്പേതന്നെ അനുമതിനൽകിയിരുന്നു.

ഇപ്പോൾ ഗംഗാനദിയുടെ മദ്ധ്യത്തിലാണു് രാമൻ തന്റെ പാവനമായ പൂണുനൂൽ ഒഴുകുന്ന ജലത്തിൽ നിക്ഷേപിക്കയും ഓങ്കാരത്തിന്റെ അനുസ്യൂതമായ വിശുദ്ധധ്വാനത്തോടുകൂടി കാവിവസ്ത്രം ധരിക്കയും ചെയ്തതു്. തദനന്തരം അദ്ദേഹം പ്രിയപ്പെട്ട ഗംഗാതീരത്തു് മണിക്കൂറുകൾതുടരെ അഗാധധ്യാനത്തിലും ആനന്ദത്തിലും മഗ്നനായി കുറേക്കാലം കഴിച്ചുകൂട്ടി.

ഗോസായി തീത്ഥരാമൻ ഇപ്പോഠം സ്വാമി രാമതീത്ഥനായി ദ്വാരകയിലെ ശാരദാപീഠത്തിന്റെ വിശുദ്ധ തീർത്ഥസന്ന്യാസികുലത്തിൽ എത്തിച്ചേൎന്നു. ഇതിനുശേഷം ചില പ്രത്യേകസന്ദർഭങ്ങളിലല്ലാതെ തന്നെ കാണുവാൻ രാമൻ ആരെയും അനുവദിക്കാതെ അതേവനത്തിൽ ത്തന്നെ വളരെക്കാലം താമസിക്കാൻതുടങ്ങി.

## ഹിമാലയങ്ങളിലും, സമതലങ്ങളിലും വീണ്ടും സഞ്ചാരം

ഇവിടങ്ങളിൽ ആറുമാസത്തോളം വസിച്ചതിനുശേഷം, വളരെ ജനങ്ങഠം സ്വാമി രാമനെ സന്ദർശിക്കാൻ വന്നുതുടങ്ങിയതിനാൽ അദ്ദേഹം തന്റെ വാസസ്ഥലം ഫൻ്ഫ ജൂൺ ഫർ-ാംതിയതി അവിടെനിന്നും നാലഞ്ചുമൈൽ അകലെയുള്ള ഒരു ഗുഹയിലേക്ക് മാററി. കുറേമാസം കഴിഞ്ഞപ്പോഠം വീണ്ടും ഫൻ്ഫ-ഓഗസ്റ്റ് ഫന്ദ-ാംനു- നാരായണനോടും, എൻ. തുലാരമനോടും കൂടി രാമൻ ഈസ്ഥലവുംവിട്ട് യമുനോത്രി, ഗംഗോത്രി, ത്രിയുഗീനാരായണം, കേദാർനാഥം, ബദരിനാരായണം എന്നി സ്ഥലങ്ങളിലേക്കു മാറി മാറി താമസിച്ചു തുടങ്ങി. ഒരുമാസം യമുനോത്രിയിൽ ചൂടുറവകളുടെ അടുത്ത് ഒരു ഗുഹയിലും, മരംകൊണ്ടു പണിത ഒരു കെട്ടിടത്തിലുമായി അവർ താമസിച്ചു. പിന്നെ യമുനയുടെ ഉത്ഭവസ്ഥാനമായ, വെളുത്ത മഞ്ഞുനിറഞ്ഞ ഒരു കൊടുമുടിയായ സുമേരുമലയിലേയ്ക്കു് അദ്ദേഹം കയറി. തദനന്തരം ഒരു ഇടുക്കുമാൎഗ്ഗമായി രാമൻ ഹിമാവൃതപൎവ്വതങ്ങളെ കടന്നു്, സാധാരണ തീൎത്ഥയാത്രക്കാർ പോകാൻ ഭയപ്പെടുന്ന, നേരിട്ടുള്ളതും എന്നാൽ ആപല്ക്കരവുമായ വഴിയിൽക്കൂടി മൂന്നാം ദിവസം ഗംഗോത്രിയിൽ എത്തി. സാധാരണമാർഗ്ഗേണ യമുനോത്രിയിൽനിന്നു ഗംഗോത്രിക്ക് ആളുകഠം പോയിരു

ന്നു പത്തും പന്ത്രണ്ടും ദിവസംകൊണ്ടാണ്. വീണ്ടും ഗംഗോദരിയിൽ ഒരുമാസം താമസിച്ചുംവെച്ച് രാമൻ ത്രിയുഗിനാരായണംവഴിക്കു കേദാർനാഥത്തിലും ബദരീനാഥത്തിലും ചെന്നു ചേരുകയുണ്ടായി. ഇതു ദീപാളിക്കു ഒരുവാരം മുമ്പായിരുന്നു.

൧൯൦൪ ഡിസംബറിൽ സ്വാമി രാമൻ ആൽമോറാമാർഗ്ഗം മധുരയിലേക്കാണ് തിരിച്ചുവന്നതു്. ഒരു മതമഹാസമ്മേളനത്തിൻെറ പ്രസിഡൻറായി സ്വാമി ശിവഗുണാചാര്യർ രാമനെ ക്ഷണിച്ചതിനാൽ അദ്ദേഹം അതു സ്വീകരിച്ചു. ഇവിടെവെച്ചു രാമൻ ചെയ്ത പ്രസംഗങ്ങൾ അനേകായിരംപേരെ ആകർഷിക്കയും, ജനങ്ങൾ അദ്ദേഹത്തിൻെറ വ്യക്തിപരവശ്യതയും, സർവ്വവ്യാപിയായ പ്രേമപ്രകർഷവുംമൂലം വശീകരിക്കപ്പെടുകയും, ഗോപികൾ ശ്രീകൃഷ്ണനെയെന്നപോലെ കാടുകളിലും മേടുകളിലും അദ്ദേഹത്തെ പിന്തുടരുകയും, വർഷകാലരാത്രികളിൽ വളരെ ഇരുട്ടിയതുവരെ യമുനാതീരത്തു് രാമൻെറ പ്രസംഗം കേൾക്കാൻ വെറും നിലത്തു കുത്തിയിരിക്കയും ചെയ്തുവന്നു. ൧൯൦൫ ഫെബ്രുവരിയിൽ സാധാരണധർമ്മസഭയുടെ ഫൈസാബാദിൽവെച്ചു നടന്ന, രണ്ടാമത്തെ വാർഷികയോഗത്തിനു എൽ. അർജ്ജുൻലാൽപാണ്ഡേ സ്വാമി രാമനെ ക്ഷണിച്ചു. തദനന്തരം ൧൯൦൫ മേയ്മാസത്തിൽ വീണ്ടും വിജനധ്യാനത്തിനുവേണ്ടി രാമൻ ഹിമാലയങ്ങളിൽ ടെഹ്രിസംസ്ഥാനത്തിലെ ഘോരവനങ്ങളിലേയ്ക്കു പിൻവാങ്ങി.

ടെഹ്രിയിലെ മഹാരാജാ സാഹേബ് ഡാറാഡൂണിലേക്കു പോയവഴി ഇവിടെ ഒരിക്കൽ രാമൻ താമസിച്ചിരുന്ന വനത്തിനടുക്കൽ വരാനിടയാകയും, രാമനെപ്പററി കേട്ടപ്പോൾ അദ്ദേഹത്തെ കാണ്മാൻ വളരെ ആഗ്രഹിക്കുകയും ചെയ്തു. ഹെർബർട്ട് സ്പെൻസർപോലെയുള്ള

ഏതോ പാശ്ചാത്യതത്വജ്ഞാനിയുടെ ഗ്രന്ഥപാരായണം മൂലം, അതിന്റെ സ്വാധീനശക്തിയിൽപെട്ടു്, രാജാവു് ഈശ്വരവിശ്വാസരഹിതനായി ഭവിക്കയും, ഈശ്വരസാന്നിധ്യത്തെപ്പററിത്തന്നെ അവിശ്വസിക്കയും ചെയ്തിരുന്നു. രാമതീൎത്ഥനെ കണ്ടപ്പോൾ രാജാവിനു സകല ശങ്കകളും തീൎന്നു. തുടൎച്ചയായി കുറെ സംഭാഷണം ചെയ്തതിനുശേഷം രാമൻ തന്റെ രാജ്യത്തു ചെല്ലണമെന്നു രാജാവു് നിൎബന്ധപൂൎവ്വം അപേക്ഷിച്ചു. രാമൻ ഈ ക്ഷണംസ്വീകരിച്ചു് ടെഹ്രിയിൽ പോയി.

## വിദേശപര്യടനം

൧൯൦൨ ജൂലൈമാസത്തിൽ ജപ്പാനിൽവെച്ചു് ഒരു മതമഹാസമ്മേളനം നടക്കാൻ പോകുന്നതായും, അതിൽ സൎവ്വമതങ്ങളുടെയും നായകന്മാർ ഭാഗഭാക്കാകാൻ ക്ഷണിക്കപ്പെടുന്നതാണെന്നും വൃത്താന്തപത്രങ്ങളിൽ പ്രസിദ്ധീകരിച്ചു കാണപ്പെട്ടു. രാമൻ ആ സമ്മേളനത്തിനു പോകണമെന്നും വേദാന്തത്തെപ്പററി പ്രസംഗിക്കണമെന്നും മഹാരാജാ സാഹേബ് സ്വാമിയെ നിൎബ്ബന്ധിച്ചു രാമൻ ആ അപേക്ഷയും സ്വീകരിച്ചു തോമസ് കുക്കുകമ്പനി മുഖേന രാമന്റെ യാത്രയ്ക്കുള്ള സകല ഏൎപ്പാടുകളും മഹാരാജാവു് ചെയ്തുകൊടുത്തു. സ്വാമി തനിയേ പുറപ്പെട്ടു കൽക്കത്തായിൽ എത്തി. കൂടെയാരെയെങ്കിലും കൊണ്ടുപോകണമെന്നു ജനങ്ങൾ അപേക്ഷിക്കയാൽ ശിഷ്യനായ സ്വാമി നാരായണനെക്കൂടി അദ്ദേഹം തന്റെകൂടെ കൊണ്ടുപോയി.

### ജപ്പാൻ

൧൯൦൨ ആഗസ്റ്റ് ൨൭-ാംതീയതി അവർ കൽക്കത്തായിൽനിന്നു ജപ്പാനിലേയ്ക്കു തിരിച്ചു. യാത്രയിൽ

അവർ പെനാംഗ്, ഹോങ്കോംഗ്, ഷാംഗേ, നാഗസക്കി, അവസാനം യോക്കോഹോമാ എന്നീ സ്ഥലങ്ങൾ സന്ദർശിച്ചു. ഈ സ്ഥലങ്ങളിലെ സിന്ധിവണിക്കുകൾ അവരെ സന്തോഷപൂർവ്വം സ്വീകരിക്കയും, കപ്പൽമാറാൻ അവർ ഹോംങ്കോംഗിൽ ഒരുവാരം താമസിക്കയും, ഇവിടെവെച്ചു രാമൻ, ശ്രദ്ധാപുരസ്സരം രസകരമായി ശ്രവിച്ചുകൊണ്ടിരുന്ന ജനങ്ങളോടു പ്രസംഗിക്കയും ചെയ്തു ജപ്പാനിൽ എത്തിയപ്പോൾ, അവിടെവെച്ചു മതസമ്മേളനം യാതൊന്നും നടക്കുന്നതല്ലെന്നും, വർത്തമാനം കേട്ടിരുന്നതെല്ലാം അബദ്ധമായിരുന്നുവെന്നും അവർക്കു മനസ്സിലായി. ഏതായാലും തീർച്ചയറിയാൻ അവർ തലസ്ഥാനനഗരമായ ടോക്കിയോയിൽ ചെന്നു. അവിടെ ശാസ്ത്രങ്ങളും കലകളും അഭ്യസിക്കാൻ എത്തിക്കൂടിയിരുന്ന അനവധി ഭാരതീയവിദ്യാർത്ഥികളെ അവർ കണ്ടുകൂടി. ഇൻഡ്യൻ വിദ്യാർത്ഥികൾക്കു വേണ്ട സഹായവും അഭ്യുദയവും കൈവരുത്തുന്നതിനു ടോക്കിയോവിൽ രൂപീകരിക്കപ്പെട്ടിരുന്ന ഇൻഡോ-ജാപ്പനീസ് ക്ലബ്ബിൻെറ സ്ഥാപകനും, സെക്രട്ടറിയായി അപ്പോൾതന്നെ നിയമിതനും ആയിരുന്ന മിസ്റ്റർ പുരാണസിംഗിനെ രാമൻ അവിടെവെച്ചു് കാണ്മാനിടയായി. ടോക്കിയോ കോളേജിൽവെച്ചു് "വിജയരഹസ്യം" എന്ന വിഷയത്തെ ആസ്പദമാക്കി രാമൻ ഒരു പ്രസംഗംചെയ്തു. ആ പ്രസംഗം കുട്ടികളുടെയും പ്രഫസറന്മാരുടെയും ഹൃദയത്തിൽ ബലവും സ്ഥിരവുമായി പതിഞ്ഞു് നിശ്ചിതഫലങ്ങൾ ഉണ്ടാക്കിച്ചെയ്തു.

പ്രഫസ്സർ ഹരത്രേ എന്ന ഇൻഡ്യാക്കാരൻെറ സർക്കസ്സ്കമ്പനി അക്കാലം അവിടെ ഉണ്ടായിരുന്നു. ആ പ്രഫസ്സർ സ്വാമി രാമതീർത്ഥനെ സചേതനവും, ഹൃദയംഗമവും ആയി അഭിനന്ദിക്കുകയും അദ്ദേഹത്തിൻെറ അപേക്ഷപ്രകാരം രാമൻ അദ്ദേഹത്തോടുകൂടി അമ്മേരി

ക്കയിലേക്ക് തിരിക്കയുംചെയ്തു ജപ്പാനിൽവച്ച് പുരാണസിംഗൻ രാമൻെറ സംഭാഷണങ്ങൾകേട്ട് മനസ്സിളകി ഉടൻതന്നെ സന്യാസം സ്വീകരിക്കയും, മനുഷ്യസമുദായസേവനത്തിനായി ജപ്പാൻനഗരങ്ങളിലെല്ലാം ചുററിനടക്കുകയും, "The Thundering Dawn" (ഗർജ്ജിക്കുന്ന പ്രഭാതം) എന്ന പേരിൽ ഒരു പത്രിക ആരംഭിക്കയും ചെയ്തു. എന്നാൽ ഇൻഡ്യായിൽ മടങ്ങിവന്നതിനുശേഷം പുരാണസിംഗ് വീണ്ടും ഗൃഹസ്ഥാശ്രമം സ്വീകരിച്ച് തൻെറ കുടുംബമതമായ സിക്കുമതത്തിൻെറ അനുയായി ആയി ഭവിച്ചു. രാമൻെറകൂടെ പോയിരുന്ന നാരായണസ്വാമിയാകട്ടെ, രാമൻെറ ഉപദേശപ്രകാരം വേറൊരുവഴിക്കുതിരിഞ്ഞു് വേദാന്തം പ്രസംഗിച്ചുകൊണ്ട് ബർമ്മാ, സിലോൺ, ആഫ്രിക്കാ, യൂറോപ്പ് ഈ പ്രദേശങ്ങളിൽ സഞ്ചരിച്ചു.

### അമ്മേരിക്ക

അമ്മേരിക്കയിൽ എത്തിയതിനുശേഷം രാമൻ അനേകം പ്രസംഗങ്ങൾ ചെയ്തു. ചിലപ്പോൾ തുടരെ മൂന്നുമണിക്കൂർ ഒന്നാകെ പ്രസംഗിച്ചിരുന്നു. അമ്മേരിക്കാക്കാർ ആ പ്രസംഗങ്ങൾ ഷോർട്ടുഹാൻഡു് (ചുരുക്കെഴുത്തു്) മാർഗ്ഗം കുറിച്ചെടുത്തു് ടൈപ്പുചെയ്തു പ്രതികൾ രാമനു് സമ്മാനിച്ചിരുന്നു. ഈ പ്രസംഗങ്ങളാണു് പിന്നീടു്—സ്വാമിയുടെ മരണാനന്തരം—ഇന്ത്യായിൽ "ഈശ്വരസാക്ഷാൽക്കാരവനങ്ങളിൽ" എന്ന പേരിൽ നാലു വാല്യങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ടതു്. സകലതും വിലയ്ക്കുവിൽക്കുകയും, ഡോളർ (മൂന്നരരൂപായോളം വിലവരുന്ന അമ്മേരിക്കൻനാണയം) കണക്കിനു് വിലയിരുത്തുകയും ചെയ്യുന്ന അമ്മേരിക്കായിൽ പ്രസംഗങ്ങൾ ഏർപ്പാടുചെയ്യുന്നതിനു് വലിയ ചെലവുണ്ടെങ്കിലും രാമതീ



SWAMI RAMA TIRTHA
in American University Gown.

ത്ഥൻ തന്റെ പ്രസംഗങ്ങൾക്ക റിക്കാറവെക്കണമെന്നുള്ള നിർദ്ദേശങ്ങളെ തിരെ വകവച്ചില്ല. അമ്മേരിക്കാക്കാർ രാമനെ എന്തുമാത്രം സ്നേഹിച്ചിരുന്നുവെന്നും, അദ്ദേഹത്തിന്റെ പ്രസംഗങ്ങളെ എത്രമാത്രം വിലമതിച്ചിരുന്നുവെന്നും ഉള്ളതിന്ന് ഇതുമാത്രം ഒരു നല്ല തെളിവാണ്. രാമൻ പ്രഫസ്സർ മത്രേയുടെകൂടെ സിയാററിൽ വാഷ് എന്ന സ്ഥലംവരെമാത്രമേ പോയുള്ളു. അതിന്നശേഷം അമ്മേരിക്കൻജനങ്ങൾതന്നെയാണ് സ്വാമിയെ അവരുടെഅതിഥിയായി സ്വീകരിച്ച് സല്ക്കരിച്ചതു്. ആതിഥേയരിൽ ഒരാളായ ഡാക്ടർ ആൽബർട്ട് ഹില്ലർ ഏകദേശംഒന്നരവഷക്കാലം സാൻഫ്രാൻസിസ്കോയിൽ രാമനെ പൂൎണ്ണഹൃദയത്തോടും ഭക്തിയോടും പരിചരിച്ചു. അമ്മേരിക്കായിൽപ്പോയിരുന്ന ദരിദ്രഭാരതീയവിദ്യാത്ഥികളുടെ സഹായത്തിനുവേണ്ടി സ്വാമി തന്റെ പ്രചോദനശക്തിമൂലം ചില അമ്മേരിക്കൻ സംഘങ്ങൾ രൂപവൽക്കരിക്കയും, പ്രതിദിനം രാമനിൽനിന്ന് ആത്മീയഭക്ഷണം ലഭിക്കത്തക്കവിധം സൗകൎയ്യംനൽകുന്ന, "The Hermetic Brother-hood" എന്ന പേരോടുകൂടിയ ഒരു സ്ഥാപനം ഉണ്ടാക്കുകയുംചെയ്തു രാമതീത്ഥന്റെ വശീകരണശക്തികളാൽ ഹഠാൽ ആകൃഷ്ടരായ അമ്മേരിക്കൻജനങ്ങൾ ക്രിസ്തുവിന്റെ പടംപോലെ, രാമന്റെ ഫോട്ടോ എടുപ്പിച്ച് വൃത്താന്തപത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുകയും "ജീവിക്കുന്ന ഒരു ക്രിസ്തു അമ്മേരിക്കായിൽ വന്നിരിക്കുന്നു" എന്ന് എഴുതി വിളംബരംചെയ്യുകയും ചെയ്തു. ഐക്യനാടുകളിലെ (United States) പ്രസിഡണ്ടുപോലും അദ്ദേഹത്തിനെ വന്ന് സന്ദർശിച്ചു. അവിടുത്തെ കോടീശ്വരന്മാർ സ്വാമിയെ അവരുടെ രാജകീയഹർമ്മ്യങ്ങളിൽ താമസിപ്പിക്കാനിഷ്ടപ്പെട്ടുവെങ്കിലും സ്വാമി വനങ്ങളെയാണ് അധികം സ്നേഹിച്ചതു്. തന്റെ പാപ്പ് സദാ മനുഷ്യസഞ്ചാരത്തിൽനിന്ന് വളരെദൂരെ ഏതെങ്കിലും പവ്വതത്തിന്ന്

സമീപം ആയിരുന്നു. അണ്ടിവർഗ്ഗങ്ങൾ, ഫലങ്ങൾ, സസ്യങ്ങൾ, പാൽ എന്നിവമാത്രം ഭക്ഷിച്ചുകൊണ്ടു് വടക്കേ അമ്മേരിക്കയിലെ, മഞ്ഞിനു തുല്യമായ തണുപ്പത്തുപോലും വെറും മൂദുവായ ഒരൊററ തുണിയുമുടുത്തു് അദ്ദേഹം അലഞ്ഞുനടന്നിരുന്നു.

തടുക്കാവതല്ലാത്ത ആഹ്ളാദവും ചിരിയുംകൊണ്ടു് രാമൻ സദാ ഉല്ലാസവാനായിരുന്നു. അദ്ദേഹത്തിൻെറ സാന്നിധ്യത്തിൽ ആക്കും സന്താപിക്കുവാൻ സാധ്യമായിരുന്നില്ല. തൻെറ സൂര്യതുല്യമായ മുഖത്തിനുമുമ്പിൽ സകല സന്ദേഹങ്ങളും നീരാവിപോലെ മാഞ്ഞുപോയിരുന്നു. ഒരിക്കൽ ഉറച്ച നാസ്തികയായിരുന്ന ഒരു അമ്മേരിക്കൻ വനിത അദ്ദേഹത്തോടു് യുക്തിവാദംചെയ്യാൻ വന്നുകൂടി; എന്നാൽ സമാധിയിൽ പൂർണ്ണനിമഗ്നനായിരുന്ന സ്വാമിയെ കണ്ടപ്പോൾ, അവർ കാത്തുനിൽക്കുകയും, രാമൻ സാധാരണ ബോധത്തിലേക്കു് ഉണർന്നുവന്നപ്പോൾ മൌനം ഭഞ്ജിച്ചു് ഇങ്ങനെ പറകയുംചെയ്തു:—"എൻെറ ദൈവമേ ഞാൻ നാസ്തികയല്ല. അവിടുത്തെ കണ്ടതുമുതൽ എൻെറ സന്ദേഹങ്ങളെല്ലാം നിഷ്ക്രമിച്ചു."

വേറെ ഒരു അമ്മേരിക്കൻ വനിതയായ മിസ്സസ് വെൽമാൻ, രാമനോടുള്ള സ്നേഹവും അഭിനന്ദനവുംമൂലം പാശ്ചാത്യവസ്ത്രധാരണം എല്ലാം സന്ത്യജിച്ചു്, സന്ന്യാസിയുടെ കാവിവസ്ത്രങ്ങൾ ധരിച്ചു്, പണം യാതൊന്നുംകൂടാതെ, ഈശ്വരനെമാത്രം വിശ്വസിച്ചുകൊണ്ടു്, നഗരങ്ങൾതോറും ചുററിനടക്കയും, ഇൻഡ്യയിൽ വന്നു് രാമൻെറ ജനനസ്ഥലം മുതലായതു് സന്ദർശിക്കയും ചെയ്തു. സ്വാമിയുടെ സാർവ്വലൌകികപ്രേമശക്തികൊണ്ടു് അമ്മേരിക്കൻഹൃദയങ്ങൾ മാത്രമല്ലാ ഇളകിയതു്; പിന്നെയോ, രാമൻ തിരിയെ വന്നപ്പോൾ ഈജിപ്ററിൽ കെയിറോയിൽ വെച്ചു് പേർഷ്യൻഭാഷയാൽ അദ്ദേഹം ചെയ്ത സ്പഷ്ടമായ

പ്രസംഗംകൊണ്ടു അവിടുത്തെ മുഹമ്മദീയരുടെ മനസ്സു കളും ആകർഷിക്കപ്പെട്ടുകയും "വലിയൊരു ഹിന്ദുതത്വ ശാസ്ത്രജ്ഞൻ" എന്നു് അവർ സ്വാമിയെ പ്രശംസിക്കു യും ഉണ്ടായി.

## ഇൻഡ്യയിലേക്കുള്ള തിരിച്ചുവരവു്

ഏകദേശം രണ്ടുവർഷത്തെ വിദേശസഞ്ചാരം ക ഴിഞ്ഞു് രാമൻ ഇൻഡ്യയിലേയ്ക്കു മടങ്ങുകയും, ൧൯൦൬-ൽ ബോംബേയിൽ വന്നിറങ്ങുകയും ചെയ്തു. മടക്കത്തിനുശേ ഷം ആദ്യപ്രസംഗം ബോംബേയിൽ ഏർപ്പാടുചെയ്യപ്പെ ട്ടുകയും അവിടെനിന്നു ആഗ്രാ, മധുര, ലക്നൗ എന്നീസ്ഥ ലങ്ങളിൽക്കൂടി സഞ്ചരിച്ചു് അദ്ദേഹം അജ്മീറിൽ പുഷ്കര രാജിൽ എത്തുകയും ചെയ്തു. ഇവിടങ്ങളിലെല്ലാം സകല ശ്രോതാക്കൾക്കും തന്റെ ലോകവിസ്തൃതമായ അനുഭവ ങ്ങളെപ്പററി ഭംഗിയായി അദ്ദേഹം വർണ്ണിച്ചു കേൾപ്പിച്ചു. ആര്യസമാജക്കാര, സനാതനധർമ്മികൾ, ബ്രഹ്മസമാജ ക്കാർ, സിക്കുകൾ, ക്രിസ്ത്യാനികൾ, മുഹമ്മദീയർ എന്നിവ രെല്ലാം ഒരുപോലെ അദ്ദേഹത്തിന്റെ സ്വീകരണത്തിനു എല്ലായിടത്തും തിങ്ങിക്കൂടിയിരുന്നു. ഒരു പുതിയസംഘം (സംഘടന) സ്ഥാപിക്കണമെന്നുണ്ടായിരുന്ന അപേക്ഷ യ്ക്കു അദ്ദേഹം പറഞ്ഞ മറുപടി എല്ലാസംഘടനകളും ത ന്റേതാണെന്നും എല്ലാസംഘങ്ങളിലുംകൂടി താൻ വേല ചെയ്യുമെന്നും ആയിരുന്നു.

ഭാരതമാതാവിന്റെ ഒരവതാരമൂർത്തി (ഇൻഡ്യാത ന്നെ രൂപമെടുത്ത ഒരാൾ) ആണു് താനെന്നു സാക്ഷാൽ ക്കരിക്കത്തക്കവിധം അദ്ദേഹം ഭാരതവർഷത്തെ അത്രമാ ത്രം സ്നേഹിച്ചിരുന്നു. പത്തുവർഷത്തിനുള്ളിൽ ഇൻഡ്യാ

പ്രായോഗികവേദാന്തം സ്വീകരിക്കമെന്നും, മനുഷ്യഹൃദയ ങ്ങളെ സംയോജിപ്പിക്കുന്നതിന്ന പ്രേമം ദ്വേഷത്തെ ജയി ക്കമെന്നും രാമൻ പ്രസ്താവിച്ചുവന്നിരുന്നു.

## സ്വാമിനാരായണൻെറ സഞ്ചാരങ്ങൾ

ഇതിനിടയിൽ സ്വാമിനാരായണൻ ജപ്പാൻ വിട്ടിട്ട് സിംഗപ്പൂർ, പെനാംഗ്, ബർമ്മാ, സിലോൺ മുതലായ ദിക്കുകൾ സന്ദർശിക്കയും, അവിടെനിന്നു ആഫ്രിക്കായിൽ പോയി ഈജിപ്തിലെ തുറമുഖമായ കെയിറോ, അല ക്സാണ്ട്റിയാ, ഗോസോമോൾട്ടാ, ട്യൂണിസ്സ്, ആൽജിയേഴ് സ്സ്, മൊറോക്കോ, ജിബ്രാൾട്ടർ എന്നീ സ്ഥലങ്ങൾ കട ന്ന് ൧൯൦൨ സെപ്തംബറിൽ അവസാനം ലണ്ടനിൽ എ ത്തുകയും ചെയ്തു. ഇംഗ്ലണ്ടിൽ അദ്ദേഹം ഏകദേശം അ ഞ്ചുമാസം താമസിച്ചതിനുമേൽ കഠിനമായ തണുപ്പുകാ ലംകൊണ്ടു രോഗഗ്രസ്തനാകയും, ഉടനെ ലണ്ടൻ വിടണ മെന്നു ഉപദേശിക്കപ്പെടുകയുംചെയ്തു ൧൯൦൩ ജനുവരി മാസത്തിൽ രാമതീർത്ഥസ്വാമിയുടെ ആജ്ഞാനുസാരം നാ രായണസ്വാമി ഇൻഡ്യയിലേക്കു മടങ്ങി ൧൯൦൩ ജൂലൈ യിൽ ബാംബേയിലെത്തി. രാമൻ മടങ്ങിവന്നതിന്ന ആ റുമാസം മുമ്പായിരുന്നു ഇതു്. ൧൯൦൪ ഒക്ടോബറിൽ, ബംഗാൾ, ഐക്യസംസ്ഥാനങ്ങൾ മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച് ഹരിദ്വാരത്തിൽ മടങ്ങിയെത്തിയ രാമൻ ദി നംപിടിച്ചുകിടന്നപ്പോൾ, നാരായണനും അതേസ്ഥലത്തു വന്നുകൂടി. രാമൻ ഒരുവാരത്തിനുമേൽ ആപൽക്കരമാ യനിലയിൽ രോഗബാധിതനായി കിടന്നുപോയി. രോഗം ഭേദമായശേഷം ശീതോഷ്ണാവസ്ഥയുടെ ഒരു മാററത്തിന്ന വേണ്ടി അദ്ദേഹം മുസഫർനഗരിയിലേയ്ക്കു പോകയും നാ രായണനെ ലക്നൗവിലേയ്ക്കയക്കയുംചെയ്തു.

# വീണ്ടും ഹിമാലയങ്ങളിൽ

ആരോഗ്യം വീണ്ടും നന്നായതിനുശേഷം രാമനു പിന്നെയും വിജനവാസത്തിനു ആഗ്രഹം തോന്നിയതിനാൽ നാരായണനെ തിരിയെ വിളിച്ച് ൧൮൦൯ നവംബറിൽ താനും നാരായണനുംകൂടി ഹരിദ്വാരവും, ഹൃഷീകേശവും വഴിക്കു വ്യാസാശ്രമത്തിൽ പോയിച്ചേൎന്നു. മഹർഷി വേദവ്യാസൻ—മഹാഭാരതത്തിൻെറ കൎത്താവ്—തപസ്സുചെയ്തുകൊണ്ടിരുന്നതായി പറയപ്പെടുന്ന ഈ സ്ഥലം ഗംഗാനദിയുടെ മറുകരയിൽ വളരെ ഘോരവും എന്നാൽ സുന്ദരവുമായ ഒരു വനപ്രദേശമായിരുന്നു. ഇവിടെ പരസ്പരം രണ്ടുമൈൽ അകലത്തിൽ ഉണക്കപ്പുല്ലുകൊണ്ടു കെട്ടപ്പെട്ട മനോഹരമായ രണ്ടു കുടിലുകളിൽ താമസിച്ച് ൧൮൦൯-ലെ വർഷകാലമെല്ലാം അവർ നയിച്ചു. രാമനിപ്പോൾ നിരുക്തവും സാമവേദവും പഠിക്കുകയും ധ്യാനിക്കയുംചെയ്തു.

വേനൽക്കാലത്ത് അവർ പിന്നെയും അകലത്തിൽ പോയി ടെഹ്റിയിലെ ദേവപ്രയാഗയിലും, അവിടെനിന്നു വസിഷ്ഠാശ്രമത്തിലും ചെന്നുചേൎന്നു. ഈ ആശ്രമം സമുദ്രനിരപ്പിൽനിന്നു ൧൨,൦൦൦—൧൩,൦൦൦ അടി ഉയരത്തിലും ടെഹ്റിയിൽനിന്നു ൪൦ മൈൽ ദൂരത്തിലുംആണ്. ൧൯൦൭ മാൎച്ചുമാസത്തിൽ രാമൻ വസിഷ്ഠമുനിയുടെ ഗുഹയിൽ പാൎത്തുതുടങ്ങി. രാമനെ ക്ഷണിച്ച സ്ഥലങ്ങളിൽ സ്വയം പോകാതെ പ്രസംഗംചെയ്യുന്നതിനു രാമനുപകരമായി നാരായണനെ അനവധി യോഗങ്ങളിൽ പറഞ്ഞയയ്ക്കുകയായിരുന്നു പതിവ് എങ്കിലും രാമൻെറ ശരീരം വീണ്ടും വേഗം രോഗഗ്രസ്തമായി. രണ്ടുമാസത്തിനുശേഷം നാരായണൻ തിരിച്ചു വരേണ്ടിവന്നു. അദ്ദേഹത്തിൻെറ മടക്കത്തിനുശേഷം അവർ രണ്ടുംകൂടി പിന്നെയും പരീക്ഷാൎത്ഥം കുറെമൈൽകൂടി ദൂരത്തേയ്ക്കു താമസം മാററി. രാമൻ

അധികം ഉയരത്തിലുള്ള ഒരു ഗുഹയിലും നാരായണൻ താഴെ ഒരിടത്തുംആയി താമസിച്ചു. ഈ ഗുഹയുടെ ചുററുമുള്ള കാഴ്ചകളെ രാമൻ ഒരു ലേഖനത്തിൽ (Garden of Fairies) "അപ്സരോദ്യാനം" എന്നു വർണ്ണിച്ചിരിക്കുന്നു.

ഈ ഗുഹയ്ക്കുമുകളിലായി ഒരു വലിയ പെരുമ്പാമ്പു വസിച്ചിരുന്ന മറെറാരു ഗുഹ ഉണ്ടായിരുന്നു. രാമന്റെ ഗുഹയ്ക്കെതിരായും, താഴ്വാരത്തിനു വിലങ്ങെയും വേറൊരു ഗുഹയിൽ ഒരു വലിയ വ്യാഘ്രവും നിവസിച്ചിരുന്നു. കടുവാ തന്റെ സ്ഥാനത്തിരുന്നുംകൊണ്ടു രാമനെ നോക്കുകയും ചിലപ്പോൾ രാമന്റെ ഗുഹയ്ക്കു അരുകിൽ വരികയും ചെയ്തിരുന്നു സ്വാമിയുടെ ഗുഹ വലിയതും തുറന്നതും ആയിരുന്നു. കാട്ടുമൃഗങ്ങളിൽനിന്നു രക്ഷനേടാൻ ഇവിടെ യാതൊന്നും ഉണ്ടായിരുന്നില്ല രാമന് പക്ഷേ മൃഗങ്ങളിൽനിന്നു ഭയത്തിനു അവകാശമുണ്ടായിരുന്നില്ല. എന്തെന്നാൽ, മൃഗങ്ങളും മനുഷ്യരും എല്ലാം അദ്ദേഹത്തിന്റെ സാർവലൌകികപ്രേമത്തിനു വഴിപ്പെട്ടിരുന്നു. എന്നാൽ പലപ്പോഴും അതിവർഷം പൊഴിഞ്ഞു് വസ്ത്രങ്ങളും സാമാനങ്ങളുമെല്ലാം നനച്ചു് രാത്രിമുഴുക്കെ രാമനെ നിദ്രാഹീനനാക്കിയിരുന്നതു് ഒരു ദ്രോഹമായി തോന്നപ്പെട്ടിരുന്നു.

തന്മൂലം രാമനു് ഈ സ്ഥലവും വിടേണ്ടിവന്നു. കീഴോട്ടിറങ്ങിവന്നു താഴ്വാരത്തിൽ താമസിക്കാൻ നിശ്ചയിച്ചപ്പോൾ, മലവാസികൾ അദ്ദേഹത്തിനു ഉടനെ ഒരു പുതിയ കുടിൽ കെട്ടിക്കൊടുത്തു. ഇവിടെ തന്റെ വസിഷ്ഠാശ്രമത്തിൽ മി: പുരാൺസിംഗും രണ്ടു സ്നേഹിതന്മാരും കൂടി രാമനെ കാണാൻ വരികയും ഒരുമാസത്തോളം ഒന്നിച്ചു താമസിക്കയും ചെയ്തു. അവിടത്തെ ഭക്ഷ്യധാന്യങ്ങളൊന്നും പിടിക്കാതിരുന്നതിനാൽ രാമൻ ഇക്കാലം

വെറും പാൽമാത്രം കഴിച്ചുംണ്ടു ജീവിച്ചിരുന്നതു്. ഈ അതിഥികറം വന്നതിന്മേൽ എന്തെങ്കിലും ധാന്യങ്ങറം കൂടി കുറെ ഭക്ഷിക്കണമെന്നു അവർ നിർബന്ധിക്കയാൽ സ്വാമി അപ്രകാരം ചെയ്തു. സ്നേഹംകൊണ്ടു അവരുടെ അപേക്ഷ എതിക്കാൻ രാമൻ മുതിർന്നില്ല. എന്നാൽ അദ്ദേഹവും കൂട്ടുകാരുമെല്ലാം താമസിയാതെ ദഹനക്കേടും ജ്വരവുംകൊണ്ടു കിടപ്പിലായി. സമതലപ്രദേശങ്ങളിലേക്കു മാറാൻ അവർ രാമനെ നിർബന്ധിച്ചതിനാൽ ടെഹ്രിയ്ക്കപ്പുറം കടക്കുകയില്ലെന്നുള്ള വ്യവസ്ഥയിൽ അദ്ദേഹം അതും അനുസരിച്ചു. അങ്ങനെ യാത്രയ്ക്കു വേണ്ട സൗകര്യങ്ങറം ചെയ്യാൻ നാരായണസ്വാമി പോയി. മി: പുരാണസിംഗ് രാമനോടുകൂടി നടന്നു.

## ആപൽസൂചനകറം

രാമനും കൂട്ടുകാരുമൊന്നിച്ചു ഒരുമൈൽ ദൂരത്തോളം നടന്നു. വേഗത്തിൽ രാമന്റെ പേന വിശ്രമം പ്രാപിക്കുമെന്നും നാവു് മൗനമടയുമെന്നും തനിക്കു വളരെ ക്ഷീണമുണ്ടെന്നും അതിനാൽ താൻ മേലാൽ സമതലങ്ങളിലേക്കു കടക്കുകയുണ്ടാകയില്ലെന്നും വഴിക്കു അദ്ദേഹം പുരാണിനോടു പറഞ്ഞു. അവർതന്നെ സ്വയം തന്മൂലം രാമനായി ഭവിക്കണമെന്നും ഈശ്വരനിൽ മഗ്നനായി വായിക്കയും എഴുതുകയും പണിയെടുക്കുകയും ചെയ്യണമെന്നും അദ്ദേഹം ഉപദേശിച്ചു. ഈ സംഭാഷണം അവരുടെ കണ്ണിൽനിന്നു ബാഷ്പപ്രവാഹം ഉണ്ടാക്കി രാമനും പുരാണസിംഗും തമ്മിൽ ഇതു അവസാനസമാഗമമായി വാസ്തവത്തിൽ പരിണമിച്ചുതാനും.

## അന്തിമവിജനത

അടിക്കടി മാറാതെകണ്ടു എല്ലാ ഋതുക്കറംക്കും യോജിച്ചവിധം ടെഹ്രിക്കുസമീപം ഗംഗാതീരത്തു ഒരു വിജനേ

സ്ഥലം തന്റെ താമസത്തിന്നു കണ്ടുപിടിക്കാൻ രാമൻ അന്വേഷിച്ചു. ഒടുക്കം അത്തരം ഒരു സ്ഥലം അദ്ദേഹം കണ്ടുമുട്ടി. ഈ സ്ഥലത്തു മുമ്പു ചില മഹാത്മാക്കൾ വളരെക്കാലം പാർത്തിരുന്നു. അതു് ഒരു ഏകാന്തപ്രദേശവും, മൂന്നുവശവും ഗംഗാനദിയാൽ ചുററപ്പെട്ടതും ആയിരുന്നു. രാമന്റെ പ്ലാൻ അനുസരിച്ചു ഉടനെ ഒരു കുടിൽ ടെഹ്റിമഹാരാജാവു് പണിയിച്ചുകൊടുത്തു.

പണ്ടാരിക്കൽ രാമനും നാരായണനുംകൂടി കുറേക്കാലം താമസിച്ചിരുന്നതും കുറേനാഴിക ദൂരത്തിൽ ബാംരോഗിയിലുള്ളതും ആയ ഒരു ഗുഹയിൽ നാരായണൻ താമസിക്കണമെന്നും ഞായറാഴ്ചതോറും വാരത്തിലൊരിക്കലും, പ്രത്യേകം ആവശ്യപ്പെടുന്ന സമയങ്ങളിലുംമാത്രം തന്നെ വന്നു കണ്ടാൽ മതിയെന്നും രാമൻ നാരായണനോടു ആജ്ഞാപിച്ചു. നാരായണനെ യാത്രയയച്ച സമയം രാമൻ നഗ്നപാദശിരസ്കനായി ഒരു മൈലിനമേൽ അനുയാത്ര ചെയ്തു. റോഡിലെത്തിയപ്പോൾ മി: പുരാണിനോടു പറഞ്ഞതുപോലെ രാമതീർത്ഥസ്വാമി നാരായണനോടും പറഞ്ഞു. അതായതു് രാമന്റെ പേന എഴുതാൻകൂട്ടാക്കാതെ നിലയ്ക്കുമെന്നും, രാമന്റെ നാവു് സംസാരിക്കാതെ നിന്നുപോകുമെന്നും, രാമൻ പ്രാപഞ്ചികജോലി യാതൊന്നും മേലാൽ ചെയ്യുകയില്ലെന്നും വീണ്ടും സമതലങ്ങളിലേക്കു പോകാൻ ഗംഗാതീരങ്ങളെ കൈവിടുകയില്ലെന്നും മററും. ഏവിടെവിടെ രാമനെ ക്ഷണിക്കുന്നുവോ അവിടങ്ങളിൽ രാമനുപകരം നാരായണൻ പോകേണ്ടതാകയാൽ, നാരായണൻ ആ വിജനമായ ഗുഹയിൽ പോയിരുന്നു "യഥാർത്ഥരാമനി"ലക്കു മുങ്ങി, ശരീരവും ഹൃദയവും ആത്മാവുമെല്ലാം "രാമനോ" അഥവാ മൂർത്തിമത്തായ വേദാന്തമോ ആയി ഭവിക്കണമെന്നു പ്രത്യേകം ഉദ്ഘോഷിക്കയും ചെയ്തു.

## സങ്കടകരമായ സന്ദേശവും അന്തവും

നാരായണസ്വാമി അഞ്ചുദിവസം തികച്ചു ആ ഗുഹയിൽ താമസിച്ചില്ല. പെട്ടെന്നൊരു ദൂതൻ അവിടെവന്നു് രാമൻ ഗംഗാനദിയിൽ സ്നാനം ചെയ്തുകൊണ്ടിരുന്നപ്പോൾ ജലപ്രവാഹം വലിച്ചുകൊണ്ടുപോയി എന്ന ഏററവും ഹൃദയഭേദകമായ വർത്തമാനം അറിയിച്ചു. സ്വാമി രാമൻ തന്റെ സാധാരണ പതിവുപോലെ ഗംഗാപ്രവാഹത്തിനെതിരായി വ്യായാമം ചെയ്തുകൊണ്ടിരിക്കെ വളരെ അഗാധതലങ്ങളിൽപോകയും പെട്ടെന്നൊരു വലിയചുഴലിയിൽ അകപ്പെടുകയും ചെയ്തു. അദ്ദേഹം വളരെ നേരം പണിപ്പെട്ടു പ്രബലമായ ഒരു മുങ്ങോട്ടുകൂടി ചുഴലിക്കു പുറത്തു വന്നുവെങ്കിലും, തീരെ ക്ഷീണിച്ചുപോകയാൽ പ്രവാഹമധ്യത്തിലേയ്ക്കു വീണ്ടും തള്ളപ്പെടുകയും കടശി "ഓം! ഓം!! ഓം!!!" എന്നുള്ള പ്രണവധ്വനി ഉച്ചത്തിൽ ഘോഷിച്ചുകൊണ്ടു് അദ്ദേഹം തന്റെ ശരീരം ത്യജിക്കയും ചെയ്തു.

## അന്തിമലേഖനം

അദ്ദേഹം അവസാനമായിട്ടെഴുതിയ ഒരു ലേഖനം നാരായണസ്വാമിയും പുരാണസിംഗ്കൂടി അദ്ദേഹത്തിന്റെ മേശപ്പുറത്തു പിന്നീടു കാണുകയുണ്ടായി. അതു താഴെക്കാണുംപ്രകാരമായിരുന്നു:—

"അല്ലയോ! മരണമേ! നിനക്കിഷ്ടമാണെങ്കിൽ ഈ ശരീരം അങ്ങെടുത്തുകൊള്ളുക. ഞാൻ കൂട്ടാക്കുന്നില്ല. എനിക്കുപയോഗിക്കാൻ മതിയാവോളം ശരീരങ്ങളുണ്ടു്. എനിക്കു ആ ദിവ്യരജതതന്തുക്കളായ ചന്ദ്രകിരണങ്ങളെ അവലംബിക്കയും അങ്ങിനെ ജീവിക്കയും ചെയ്യാം. മലയരുവികളുടെയും, പർവതത്തിലെ നദികളുടെയും വേഷം

ധരിച്ചുകൊണ്ടു് എനിക്കു ദിവ്യഗായകന്മാരെപ്പോലെ പാട്ടുംപാടി ചുററിത്തിരിയാം."

"സമുദ്രതരംഗങ്ങളിൽ എനിക്കു നൃത്തംചെയ്യാം. സഗർവ്വം സഞ്ചരിക്കുന്ന തെന്നൽ ഞാനാണു്. മദമത്തനായ മാരുതൻ ഞാൻതന്നെയത്രേ എൻെറ ഈ രൂപങ്ങളെല്ലാം അലഞ്ഞു തിരിയുന്ന മാററസ്വരൂപങ്ങളാണു്. ഞാനാകുന്നുകളിൽനിന്നു താഴെയിറങ്ങിവന്നു. മരിച്ചവരെ ഉയൎത്തി എഴുന്നേല്പിച്ചു. ഉറങ്ങുന്നവരെ ഉണൎത്തി. ചിലരുടെ സുന്ദരമുഖങ്ങളിലെ മൂടുപടം മാററി. കരയുന്ന കുറെപേരുടെ കണ്ണുനീർ തുടച്ചു; ഞാൻ ബുൽബുലവും റോസായും രണ്ടും കണ്ടു, ഞാനവയെ സുഖപ്പെടുത്തി. ഞാനതു സ്പൎശിച്ചു, ഞാനിതു സ്പൎശിച്ചു; ഞാൻ തൊപ്പിയെടുത്തു നീക്കി. ഇതാ! ദൂരെപോകുന്നു. ഇവിടെ ഞാൻ പോകുന്നു. അവിടെ ഞാൻ പോകുന്നു. ആരും എന്നെ കണ്ടുപിടിക്കയില്ല. ഞാനൊന്നും എൻെറകൂടെ വച്ചിട്ടില്ല."

ഓം! ഓം!! ഓം!!!

(മേൽക്കാണുന്ന ലേഖനം പദ്യമായിട്ടു്)

"അല്ലയോ! മരണമേ! നിനക്കുണ്ടിഷ്ടമെന്നാൽ
മെല്ലെയിശ്ശരീരം നീ കൊണ്ടുകുടപൊയ്ക്കൊണ്ടാലും

ഞാനതു ഗൌനിക്കില്ലാ; നമുക്കു പെരുമാറാൻ
നാനാരൂപത്തിലുണ്ടു ധാരാളം ശരീരങ്ങൾ.

നന്ദിതനിശാകരകിരണാവലിയാകും
സുന്ദരദിവ്യവെള്ളിനൂൽകളിൽ ജീവിക്കും ഞാൻ.

ഭൂധരശിഖരനദീകല്യകർരൂപങ്ങളിൽ
മധുരഗാനംതൂകിയപ്സരോവൃന്ദംപോലെ.

ഞാനതിസുഖമായിട്ടുല്ലസിച്ചുലഞ്ഞീടും
ആനന്ദിച്ചബ്ധികല്ലോലങ്ങളിൽ നൃത്തംചെയ്യും.

ഗർവ്വമാർന്ന ഗംഭീരം ചലിക്കും കാററാണു ഞാൻ,
സർവ്വദാ മദോന്മത്തമാരുതനഹം നൂനം.

മാമകസ്വരൂപങ്ങളിളകും പരിണാമ-
ഭ്രാമകനാനാവിധവേഷങ്ങൾമാത്രമത്രെ.

ഞാനാകുന്നുകൾതന്നിൽനിന്നുതാഴത്തുവന്നു,
സാനന്ദമുയർത്തിനേൻ മൃതരായ്ഭവിച്ചോരെ,

നിദ്രാണന്മാരെയുണർത്തീടിനേൻ, ചിലരുടെ
ഭദ്രമോഹനമുഖങ്ങൾക്കുള്ള മൂടി നീക്കി;

വിലപിച്ചീടും കുറെപ്പേരുടെ കണ്ണീർത്തുള്ളി-
വലിയേ തുടച്ചു ഞാൻ, ബുൽബുലറോസാക്കളെ

രണ്ടും ഞാൻ കണ്ടു താലോലിച്ചുലം രസിപ്പിച്ചു,
കണ്ടതു,മതു,മിതുമൊക്കെയും സ്പർശിച്ചു ഞാൻ.

ഞാനിതാ! തൊപ്പിയൂരിനീക്കുന്നു,പോയിടുന്നു,
ഞാനങ്ങു; മിങ്ങുമായിട്ടിന്നിതാ! ഗമിക്കുന്നു.

എന്നെക്കാണുവാനാർക്കും സാധിച്ചീടുന്നതല്ലാ,
എന്നോടുചേർത്തു ഞാനിങ്ങൊന്നുമേവെച്ചിട്ടില്ലാ.”

ഓം! ഓം!! ഓം!!!

---

# വേദാന്തഗ്രന്ഥങ്ങൾ

## സ്വാമി രാമതീർത്ഥൻ

അഥവാ

## പ്രായോഗികവേദാന്തം

എം. ഏ. ഡിഗ്രി സമ്പാദിച്ചശേഷം സന്യാസം സ്വീകരിച്ച പരമജ്ഞാനിയും, സ്വതന്ത്രസ്വതന്ത്രനുമായ സ്വാമി രാമതീർത്ഥരുടെ പരിപാവനമായ ജീവചരിത്രവും ജ്ഞാനപൂർണ്ണങ്ങളായ പ്രസംഗപരമ്പരകളുമടങ്ങിയ ഒരു തത്വഭണ്ഡാഗാരമാണ് ഈ ഉൽകൃഷ്ടവേദാന്തഗ്രന്ഥം. സ്വാമികളുടെ ജീവചരിത്രവും ഫന്ദ ഉൽകൃഷ്ടപ്രസംഗങ്ങളും വേദാന്തരഹസ്യത്തെ പരാമർശിക്കുന്ന രണ്ടു ചെറുകഥകളും ഇതിൽ അടങ്ങിയിരിക്കുന്നു.

വില രൂ. ഫ ണ വ.

സ്വാമികളുടെ പ്രൗഢങ്ങളായ ന്ഫ ഉപന്യാസതല്ലജങ്ങൾ അടങ്ങിയ രണ്ടാം ഭാഗം    വില രൂ. ഫ ണ ഫർ.

## ശ്രീമഹാഭക്തചരിതാമൃതം

(നാലു ഭാഗങ്ങൾ)

നിരതിശയഭക്തിവൈശിഷ്ട്യത്താൽ ജീവന്മുക്തന്മാരായ അനവധി ഭക്താഗ്രണികളുടെ അപദാനതല്ലജങ്ങളും അത്യന്തം ഭക്തിസംവർദ്ധകങ്ങളായ കഥകളും അടങ്ങിയതു്.

ഓരോ ഭാഗത്തിനും വില ഫ രൂ. വ്യ ണ വീതം.

നാലു ഭാഗങ്ങളും ഒന്നിച്ചു വാങ്ങുന്നവൎക്കു് വില രൂ. ൬.

## ദിവ്യരഹസ്യപ്രകാശിക

ശ്രുതിയുക്ത്യനുഭവങ്ങളെ ആസ്പദമാക്കി രചിച്ചിരിക്കുന്ന യോഗശാസ്ത്രസംബന്ധമായ ഒരു ഉൽകൃഷ്ടഗ്രന്ഥം. യോഗാഭ്യാസം പരിശീലിക്കുന്നവർ അറിഞ്ഞിരിക്കേണ്ട എല്ലാ വിവരങ്ങളും ർഫ-അദ്ധ്യായങ്ങളിലായി ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്.

വില രൂ. ഫ ണ. ഫർ

വേദാന്തസാരസർവ്വസ്വങ്ങളായ ഫവ വിഷയങ്ങൾ അടങ്ങിയ രണ്ടാം ഭാഗം    വില രൂ. ഫ ണ. വ.

മാനേജർ,

ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം,

ബ്രാഞ്ചുകൾ:—തിരുവനന്തപുരം, ആലപ്പുഴ.